## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച്



## പുത്തൻകാവിൽ കൊച്ചുതിരുമേനി

*Inserted by*

# K.T. George & Family

**NewYork**

# മലങ്കരസഭ

ലക്കം 4, പുസ്തകം 58
ഏപ്രിൽ 2002







## വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റ പ്രതി | : 5 രൂപ |
| ഒരു വർഷം | : 60 രൂപ |
| 5 വർഷം | : 300 രൂപ |
| 10 വർഷം | : 600 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 600 രൂപ |

*Cover Design:* eQuations, Kottayam


# CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234
e-mail: malankara@sancharnet.in

എഡിറ്റോറിയൽ



# ചരിത്രം കുറിച്ച അസോസ്യേഷൻ: പാഠങ്ങൾ പഠിക്കുവാനുള്ളതും

ഫാ. ഡോ. ജേക്കബ് കുര്യൻ

**2002** മാർച്ച് 20-നു ബുധനാഴ്ച, മലങ്കരസഭാചരിത്രത്തിൽ പ്രത്യേകം ചേർക്കപ്പെടുന്ന ദിവസമാണ്. സഭയുടെ ചരിത്രത്തിൽ ആദ്യമായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, രാജ്യത്തിന്റെ പരമോന്നത നീതിപീഠത്തിന്റെ മാർഗ്ഗനിർദ്ദേശമനുസരിച്ചും നിരീക്ഷണത്തിലും നടത്തപ്പെട്ടു. ആരുപരിശോധിച്ചാലും കുറ്റമറ്റ വിധത്തിൽ രജിസ്ട്രേഷൻ, വോട്ടിംഗ്, കൗണ്ടിങ്ങ് മുതലായവ നടന്നു. ഒരു ആഗോള സഭയാണ് മലങ്കര ഓർത്തഡോക്സ് സഭയെന്നു തെളിയിച്ചുകൊണ്ട് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലെ ആയിരത്തഞ്ഞൂറോളം പള്ളികളിൽ നിന്ന് നാലായിരത്തോളം പ്രതിപുരുഷന്മാർ പരുമലയിലെ വിശാലമായ ഓഡിറ്റോറിയത്തിലും ചുറ്റുമുള്ള പന്തലിലുമായി നിറഞ്ഞുകവിഞ്ഞിരുന്ന് അച്ചടക്കത്തോടെ നടപടികളിലേക്ക് പ്രവേശിച്ചപ്പോൾ അക്ഷരാർത്ഥത്തിൽ അതു പുളകമണിയിച്ചു. ഇത്രയും പ്രതിനിധികൾക്ക് യാതൊരു കുഴപ്പവും കൂടാതെ രുചികരമായ ഭക്ഷണം നൽകിയ ക്രമീകരണവും, വാളന്റിയേഴ്സിന്റെയും പോളിംഗ് ഓഫീസർമാരുടെയും സ്നേഹപൂർണ്ണമായ പെരുമാറ്റവും മുക്തകണ്ഠമായ പ്രശംസ പിടിച്ചുപറ്റി.

ഈ കഴിഞ്ഞ അസോസ്യേഷനു ചില പ്രത്യേകതകളും ഉണ്ടായിരുന്നു 1) ഒരു വിധത്തിൽ പറഞ്ഞാൽ, 1876 ലെ മുളന്തുരുത്തി അസോസ്യേഷനുണ്ടായ പരാജയം 2002 ലെ പരുമല അസോസ്യേഷനിൽ തിരുത്തപ്പെട്ടു. മുളന്തുരുത്തി അസോസ്യേഷനിലും, അവിടെ രൂപരേഖയുണ്ടാക്കിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷനിലും ഈ സഭയുടെമേൽ അന്ത്യോഖ്യാപാത്രിയർക്കീസിന് പ്രത്യക്ഷമായ നിയന്ത്രണ സംവിധാനങ്ങളുണ്ടായിരുന്നു. അതിന്റെ ചുവടുപിടിച്ച് ചിലപ്പോൾ മലങ്കരയുടെ മെത്രാപ്പോലീത്താ ആരായിരിക്കണമെന്ന് പാത്രിയർക്കീസ് കല്പനപുറപ്പെടുവിക്കുന്ന കീഴ്വഴക്കങ്ങളുമുണ്ടായി. എന്നാൽ മലങ്കരസഭയിലെ പള്ളിപ്രതിപുരുഷന്മാർ തന്നെ മലങ്കര മെത്രാപ്പോലീത്തായെ പ്രഖ്യാപിക്കുന്ന രീതിക്ക് അടിവരയിട്ടുകൊണ്ട് ലോകത്തിലെ സഭാപരമായ ഏറ്റവും വലിയ പാർലമെന്റായ മലങ്കര അസോസ്യേഷനെ പരമോന്നത നീതിപീഠം ഉയർത്തി പ്രതിഷ്ഠിച്ചുവെന്നത് ഭാവിയിലേക്ക് ഒരു ചൂണ്ടുപലകയാണ്. ബാഹ്യമായ യാതൊരു കൈകടത്തലും സാധ്യമാക്കാത്ത എപ്പിസ്ക്കോപ്പൽ-ജനായത്ത സംവിധാനമായി ബഹു. സുപ്രീംകോടതി മലങ്കര അസോസ്യേഷനെ സ്ഥിരീകരിച്ചുവെന്നതിന്റെ തെളിവാണ്, പ. കാതോലിക്കാബാവാ, മലങ്കരമെത്രാപ്പോലീത്തായാണോയെന്നു സംശയിച്ചവരോട്, മലങ്കര അസോസ്യേഷനാണ് അക്കാര്യം തീർപ്പു കല്പിക്കേണ്ടത് എന്ന് വിധിച്ചത് 2) സഭയുടെ ഐക്യത്തെപ്രതി, ശാശ്വതമായ സമാധാനത്തിനുവേണ്ടി ആഗ്രഹിച്ചുകൊണ്ട്, മലങ്കരസഭയുടെ തലവൻ നിർണ്ണായകവും ത്യാഗപൂർണ്ണവുമായ ചില നടപടികൾക്ക് സ്വയം വിധേയപ്പെട്ടുകൊണ്ട് വിളിച്ചുകൂട്ടിയ അസോസ്യേഷനും ആയിരുന്നു കഴിഞ്ഞത്. "മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന" എന്നതും, മലങ്കര മെത്രാപ്പോലീത്തായെന്നതും, അസോസ്യേഷൻ അറിയിപ്പിന്റെ കല്പനകളിൽ ഒഴിവാക്കി സുപ്രീംകോടതി നിയമിക്കുന്ന നിരീക്ഷകന്റെ ചുമതലയിൽ പള്ളി പ്രതിപുരുഷന്മാർ രഹസ്യബാലറ്റിൽ വോട്ടിംഗ് നടത്തി താൻ മലങ്കര മെത്രാപ്പോലീത്താ അല്ലായെന്നു ഭൂരിപക്ഷ തീരുമാനം വന്നാൽ, ആ തീരുമാനത്തെ സ്വീകരിച്ചുകൊള്ളാം എന്ന ഉപാധി ഉൾപ്പെട്ട ഒരു അസോസ്യേഷൻ ചരിത്രത്തിൽ ആദ്യമാണ്. ഏതായാലും, ബഹുഭൂരിപക്ഷത്തോടെ മലങ്കര അസോസ്യേഷൻ പ്രഖ്യാപിച്ചു, പ. കാതോലിക്കാബാവ, മലങ്കരമെത്രാപ്പോലീത്താതന്നെയെന്ന്.

വിജയകരമായ ഒരു പരിസമാപ്തിയെന്ന നിലയിൽ മലങ്കരസഭയുടെ ഭരണഘടനയനുസരിച്ച് മലങ്കരസഭയ്ക്ക് കക്ഷികളില്ലാത്ത അവസ്ഥയിൽ ഭാവിയിലേക്ക് പ്രയാണം ചെയ്വാൻ മലങ്കര അസോസ്യേഷൻ പച്ചക്കൊടിക്കാട്ടിയിരിക്കുന്നു. മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന മലങ്കരമെത്രാപ്പോലീത്തായും കാതോലിക്കായുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന് ഇനിയും ഈ സഭയെ ധൈര്യമായി നയിക്കാം. ഭരണഘടനയിലൂടെയും സുപ്രീംകോടതി വിധിയിലൂടെയും വിപുലമായ ചുമതലകൾ നിർവ്വഹിക്കുവാനുള്ള പുതിയ മാനേജിംഗ് കമ്മറ്റിക്ക് വ്യക്തമായ ദർശനത്തോടും, ദൈവത്തിന്റെ സഭയുടെ സാക്ഷ്യവാഹികൾ എന്ന നിലയിലും കാര്യക്ഷമമായി പ്രവർത്തിക്കാൻ സാധിക്കട്ടെ. അതിന്, ഇക്കഴിഞ്ഞ അസോസ്യേഷൻ ഒരു നിർണ്ണായക ചുവടുവയ്പായിരുന്നു, സംശയമില്ല.

എന്നാൽ, അസോസ്യേഷൻ നടത്തിപ്പിൽ ഭാവിയിലേക്ക് ചില പാഠങ്ങൾക്കൂടി നൽകുന്നതാണ് ഇക്കഴിഞ്ഞ പരുമല അസോസ്യേഷൻ. സഭയുടെ ഇത്ര പൂർണ്ണമായ ഒരു പ്രാതിനിധ്യസംഗമം (സ്ത്രീകളുടെ സാന്നിദ്ധ്യം ഇല്ലെന്നതൊഴിച്ചാൽ) മറ്റൊരിടത്തും ഇല്ലെന്ന് വ്യക്തം എല്ലാ മെത്രാപ്പോലീത്തന്മാരും, മിക്കവാറും എല്ലാവൈദികരും, ഇടവകകളുടെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളും ഒന്നിച്ചുകൂടുന്നത്, കേവലം നിയമപരമായ ഒരു നടപടിക്കുവേണ്ടി മാത്രമല്ല. നിയമപരമായ നടപടികൾ അവിടെ കുറ്റമറ്റ വിധത്തിൽ നടക്കണം. പക്ഷെ ഈ സഭയുടെ ഒരു പരിഛേദം അപൂർവ്വമായി സമ്മേളിക്കുമ്പോൾ അവിടെ ലഭ്യമാകുന്ന ഓരോ നിമിഷവും വിലയേറിയതാണ്. ലോകത്തിന്റെ ഓരോ കോണിൽ നിന്നും പ്രതീക്ഷയോടും, അഭിമാനത്തോടും കൂടിയെത്തുന്ന സഭാംഗങ്ങൾക്ക് അവിടത്തെ നിമിഷങ്ങൾ സമയം കൊല്ലിനിമിഷങ്ങളോ, "അരിവേകാ

# ആത്മീയമുന്നേറ്റത്തിനുള്ള വെല്ലുവിളി ഏറ്റെടുക്കുക – പ. കാതോലിക്കാ ബാവാ



*(2002 മാർച്ച് 20–നു പരുമലയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തിയ അദ്ധ്യക്ഷ പ്രസംഗം).*

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായ തോമസ് മാർ തീമോത്തിയോസ് തിരുമേനി, നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരേ, സമാദരണീയനായ ജസ്റ്റീസ് ശ്രീ. വി.എസ്. മളിമഠ്, വാത്സല്യമുള്ള വൈദികരെ, വൈദിക അത്മായ ട്രസ്റ്റിമാരെ, മലങ്കര സഭയുടെ അരുമസന്താനങ്ങളായ പള്ളി പ്രതിപുരുഷന്മാരെ, സുഹൃത്തുക്കളെ,

ഭാരതത്തിൽ തന്റെ സഭയെ നട്ടുവളർത്തി അതിനെ ആഗോള സഭയായി ഉയർത്തിയ സർവ്വശക്തനായ ദൈവത്തിന് നന്ദി നിറഞ്ഞ ഹൃദയത്തോടും ദൈവസ്നേഹത്തിൽ പൂരിതമായ ആത്മാവോടും കൂടി സ്തുതിയും സ്തോത്രവും അർപ്പിക്കുന്നു. വാർദ്ധക്യത്തിന്റെ പ്രയാസങ്ങൾ വിസ്മരിച്ചുകൊണ്ടും വർദ്ധിച്ച സന്തോഷത്തോടും ആത്മ നിർവൃതിയോടും കൂടിയാണ് നാം നിങ്ങളുടെ മുമ്പിൽ നിൽക്കുന്നത്. ഇപ്രകാരം ഒരവസരത്തിനുവേണ്ടി നാം ഏറെ പ്രാർത്ഥനയോടെ ദൈവത്തിൽ ആശ്രയിച്ചു. മലങ്കര സഭയുടെ തനിമയും സ്വാതന്ത്ര്യവും നിലനിർത്തുന്നതിന് ചരിത്രത്തിന്റെ ഗതിവിഗതികൾക്കു നടുവിൽ നിർണ്ണായകമായ അഗ്നിശോധനകൾ നാം നേരിടേണ്ടി വന്നു. എങ്കിലും അതിജീവനത്തിന്റെ ആത്മാവ് കഴിഞ്ഞ കാലങ്ങളിൽ സഭയിൽ ശക്തമായി പരലസിച്ചുകൊണ്ടിരുന്നു. ഇന്ന് ഈ നിർണ്ണായക ദിവസവും മറ്റൊരു അതിജീവനത്തിന്റെ സന്ദേശം ആണ് നമുക്കു ലഭിക്കുന്നത്. അതിന് ഇടയാക്കിയ പരമകാരുണികനായ ദൈവത്തെ നാം വീണ്ടും നന്ദി നിറഞ്ഞ ഹൃദയത്തോടെ സ്തുതിക്കുന്നു. ഈ അസോസിയേഷൻ നീതിപൂർവ്വമായും സത്യസന്ധമായും നിർവിഘ്നം നടത്തുന്നതിന് നമ്മെ സഹായിക്കുവാൻ ബഹു. സുപ്രീം കോടതിയിൽ നിയമിതനായ കേരളാ ഹൈക്കോടതിയുടെ മുൻ ചീഫ് ജസ്റ്റിസ് ശ്രീ. വി.എസ്. മളിമഠിനോടും പ്രശ്നമുഖരിതമായ കാലയളവിൽ ആവശ്യമായ സഹായ സഹകരണങ്ങൾ ചെയ്തു തന്ന മാറിമാറി വന്ന സർക്കാരുകളോടും ഇത്രയും കാലം ക്ഷമയോടുകൂടി ഈ അവസരത്തിനുവേണ്ടി കാത്തിരിക്കുന്ന നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരോടും, കോർ–എപ്പിസ്ക്കോപ്പാമാരോടും, റമ്പാൻമാരോടും, വൈദികരോടും, സന്യാസിസന്യാസിനികളോടും, മലങ്കര സഭയുടെ അരുമസന്താനങ്ങളായ എല്ലാ സത്യവിശ്വാസികളോടും, പരി. സഭയുടെയും നമ്മുടെയും അഭ്യുദയ കാംക്ഷികളായ ഏവരോടുമുള്ള നന്ദിയും സ്നേഹവും നാം ആമുഖമായി അറിയിക്കുന്നു.

മലങ്കര സഭയുടെ പ്രഖ്യാപിത പരിശുദ്ധനും പിതാവുമായ പരുമല തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന ഈ പാവന സ്ഥലത്തുവെച്ച് വീണ്ടും ഒരു അസോസിയേഷൻ യോഗം കൂടുവാൻ ഇടയായത് ദൈവനിയോഗമായി നാം കരുതുന്നു. മലങ്കര സഭാമക്കൾക്കും പ്രത്യേകിച്ച് ഈ യോഗത്തിനും പ. പരുമല തിരുമേനിയുടെ മധ്യസ്ഥതയും കാവലും കോട്ടയായിരിക്കും.

മലങ്കര ഓർത്തഡോക്സ് സഭയെ വിശ്വാസ പൈതൃകത്തിൽ വഴിനടത്തിയ നമ്മുടെ മുൻഗാമികളായ എല്ലാ ശ്രേഷ്ഠ പിതാക്കന്മാരെയും, കാലയവനികയ്ക്കുള്ളിൽ മൺമറഞ്ഞു പോയ എല്ലാ പിതാക്കന്മാരെയും നാം ഇത്തരുണത്തിൽ സ്തുതിക്കുന്നു.

മുൻപ് നടന്ന അസോസിയേഷൻ യോഗങ്ങളിൽ സംബന്ധിച്ചിട്ടുള്ള സഹോദരമെത്രാപ്പോലീത്തന്മാരെ കൂടാതെ സുപ്രീംകോടതി വിധിയുടെ അന്തഃസത്ത ഉൾക്കൊണ്ട് മലങ്കര സഭയുടെ യോജിപ്പിനെ കരുതി ധീരമായ ഉറച്ച നിലപാടെടുത്ത അഭി. ഏബ്രഹാം മാർ സേവേറിയോസ്, തോമസ് മാർ അത്താനാസിയോസ്, യൂഹാനോൻ മാർ

---

നുള്ള"തോ അല്ല. സാമാന്യബുദ്ധിയുള്ള ആർക്കും നാലായിരം പേരോളം വോട്ടുചെയ്‌വാനും അതിന്റെ ഫലം പ്രഖ്യാപിക്കാനും എത്രസമയം വേണ്ടിവരും എന്ന് ഏകദേശം മനസിലാക്കാം. ഈ സമയം കൈകാര്യം ചെയ്‌വാൻ പരമാവധി കാര്യക്ഷമമായ ഒരു പ്ലാനിങ്ങിനുപകരം നിലവാരം ഒട്ടുമില്ലാത്ത ഒരു തട്ടിക്കൂട്ടൽ ആയിപ്പോയത് പിടിപ്പുകേടുതന്നെ. അതിനിയും ആവർത്തിക്കാൻ സാധ്യമല്ല. സഭയുടെ വിവിധമേഖലകളിലുള്ള പ്രവർത്തനങ്ങൾ, ഭാവിയെക്കുറിച്ചുള്ള കാഴ്ചപ്പാടുകൾ, ഇടവക പ്രവർത്തനത്തിൽ വരുത്തേണ്ട പുതിയ ഊന്നലുകൾ, സർവ്വോപരി ആത്മ പ്രചോദിതമായ വേദപഠനങ്ങൾ മുതലായവ സമയക്ലിപ്തതയോടെ ഏതാനും ആളുകൾ കൈകാര്യം ചെയ്യുവാൻ നേരത്തെ ക്രമീകരിക്കാവുന്നതാണ്. ഇങ്ങനെയുള്ള വേദികളിൽ മേല്പട്ടക്കാർക്കു മാത്രമെ സംസാരിക്കാവൂ എന്നും നിർബ്ബന്ധം പിടിക്കേണ്ടതില്ല. ഇങ്ങനെ ചില പാഠങ്ങൾ പഠിക്കുന്നതിനും പരുമല അസോസ്യേഷൻ മുഖാന്തിരമായിയെന്നു പറയാം. ●

മിലിത്തിയോസ്, സക്കറിയാസ് മാർ നിക്കോളാവാസ് എന്നീ തിരുമേനിമാരെയും നാം ഹാർദ്ദവമായി അസോസിയേഷനിലേക്ക് സ്വാഗതം ചെയ്യുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഈ യോഗത്തിൽ സംബന്ധിക്കുന്നതിന് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്ന് ഇവിടെ എത്തിയിട്ടുള്ള നിങ്ങളെ ഏവരെയും സ്വാഗതം ചെയ്യുന്നതിൽ നമുക്ക് അനൽപമായ സന്തോഷം ഉണ്ട്. കേരളത്തിൽ നിന്ന് മാത്രമല്ല, കേരളത്തിന് പുറത്ത് ഇൻഡ്യക്കുള്ളിലുള്ള വിവിധ മെത്രാസനങ്ങളിൽ നിന്നും, ഇൻഡ്യയ്ക്ക് വെളിയിൽ മലേഷ്യ, സിംഗപ്പൂർ, ആസ്ത്രേലിയ എന്നീ പൂർവ്വദേശങ്ങളിൽ നിന്നും അറേബ്യൻ ഗൾഫ് രാജ്യങ്ങളിൽ നിന്നും, അമേരിക്ക, യു.കെ., യൂറോപ്പ്, കാനഡ ആഫ്രിക്ക, തുടങ്ങിയ രാജ്യങ്ങളിൽ നിന്നും, യാത്രാക്ലേശങ്ങൾ സഹിച്ച് നിങ്ങൾ ഇവിടെ എത്തിയിട്ടുള്ളത്, സഭാ മാതാവിനോടുള്ള നിങ്ങളുടെ ഭയഭക്തിയുടെയും പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമായ കാതോലിക്കാ സിംഹാസനത്തോടും നിങ്ങൾക്കുള്ള കൂറിന്റെയും മലങ്കര സഭാ ഭരണഘടനയോടുള്ള നിങ്ങളുടെ വിധേയത്വത്തിന്റെയും പ്രത്യക്ഷപ്രകടനം ആണ് എന്നുള്ളതിന് സംശയമില്ല. മലങ്കര സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ നമ്മോടുള്ള നിങ്ങളുടെ ആദരവിനെയും ഇതു വെളിപ്പെടുത്തുന്നു. വാത്സല്യമക്കളേ, നിങ്ങളുടെ ഭക്തിയും കൂറും സഭാസ്നേഹവും കാണുമ്പോൾ നമ്മുടെ ഹൃദയം സന്തോഷം കൊണ്ട് നിറയുന്നു. നമ്മുടെ വാർദ്ധക്യത്തിന്റെ സന്തോഷവും, കിരീടവും നമ്മുടെ സഹോദരമെത്രാപ്പോലീത്തന്മാരും, വൈദികരും സന്യാസി സന്യാസിനികളും, സത്യവിശ്വാസികളായ അത്മായക്കാരും ആണ് എന്ന് നാം വിശ്വസിക്കുന്നു. നിങ്ങളെപ്രതി കാരുണ്യവാനായ ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു. നിങ്ങൾക്കുവേണ്ടി നാം ദൈവത്തോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

അതിശീഘ്രം വളർന്നു കൊണ്ടിരിക്കുന്ന ഒരു പുരാതനസഭയാണ് നിങ്ങൾ പ്രതിനിധീകരിക്കുന്നത്. 126 വർഷങ്ങൾക്കു മുമ്പ് ഈ അസോസിയേഷൻ രൂപീകൃതമായപ്പോൾ കേരളത്തിന്റെ വടക്കേ അറ്റം മുതൽ തെക്കേ അറ്റം വരെയുള്ള പ്രദേശത്തെ ഏകദേശം 100 പള്ളികളിൽ നിന്നുള്ള പ്രതിപുരുഷന്മാരാണ് അതിൽ സംബന്ധിച്ചത്. എന്നാൽ ഇന്ന് ലോകത്തിലെ വിവിധ ഭാഗങ്ങളിലുള്ള 1244 പള്ളികളിൽ നിന്ന് 4039 പള്ളിപ്രതിപുരുഷന്മാർ ഇവിടെ സമ്മേളിച്ചിരിക്കുന്നത് കാണുമ്പോൾ നാം ആനന്ദം കൊണ്ടു നിറയുകയും അഭിമാനം കൊണ്ട് പുളകംകൊള്ളുകയും ചെയ്യുന്നു. മലങ്കര സഭ ഇന്ന് ഒരു സാർവ്വത്രിക സഭയായി ഉയർന്നിരിക്കുന്നു.

അസോസിയേഷൻ യോഗങ്ങളുടെ ചരിത്രം പരിശോധിച്ചാൽ പ്രത്യേകം എടുത്തു പറയേണ്ട ചില അസോസിയേഷൻ യോഗങ്ങളുണ്ട്. 1876-ൽ മുളന്തുരുത്തിയിൽ വെച്ച് അസോസിയേഷൻ യോഗങ്ങൾക്ക് തുടക്കം കുറിച്ചു. 1934-ൽ കോട്ടയത്ത് കൂടിയ അസോസിയേഷൻ യോഗം മലങ്കര സഭാ ഭരണഘടനയ്ക്ക് രൂപം നൽകി. പ്രസ്തുത യോഗത്തിൽ വച്ച് കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരാളിൽ നിക്ഷിപ്തമായി. 1958-ലെ ബഹു. സുപ്രീം കോടതി വിധിക്കുശേഷം സഭയിൽ സമാധാനം ഉണ്ടാവുകയും ഇരുവിഭാഗവും ചേർന്ന് പുത്തൻകാവിൽ വെച്ച് യോഗം കൂടി വൈദിക ട്രസ്റ്റിയെയും അത്മായ ട്രസ്റ്റിയെയും തെരഞ്ഞെടുത്തു. ഇന്ന് ഇവിടെ കൂടുന്ന അസോസിയേഷൻ യോഗം ചരിത്രത്തിൽ തങ്കലിപികളാൽ രേഖപ്പെടുത്തേണ്ട ഒരു അസോസിയേഷൻ യോഗം ആണ്. ഇൻഡ്യയുടെ പരമോന്നത കോടതിയുടെ നിർദ്ദേശാനുസരണം ഇരുവിഭാഗങ്ങളും യോജിച്ച് നടത്തുന്നതാണ് ഈ യോഗം.

1934-ൽ ക്രോഡീകരിച്ച സഭാഭരണഘടനയെ സംബന്ധിച്ച് ഒരു വാക്ക്. കാതോലിക്കേറ്റ് പുനഃസ്ഥാപനം സംബന്ധിച്ച് 1912-ൽ ഭാഗ്യസ്മരണാർഹനായ അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുൽ മിശിഹാ ബാവാ തിരുമനസ്സു കൊണ്ട് പുറപ്പെടുവിച്ച കല്പനയിൽ (A-14) മലങ്കരസഭയുടെ വിശുദ്ധിയും നിർമ്മലതയും നിർവിഘ്നം കാത്തു സൂക്ഷിക്കുന്നതിനും അന്ത്യോക്യാ സിംഹാസനവുമായുള്ള ബന്ധം ഉറപ്പിക്കുന്നതിനും കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്കുന്നതിന് ഉചിതമായിരിക്കുമെന്ന് അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ് അദ്ദേഹം മലങ്കരയിൽ കാതോലിക്കോസിനെ വാഴിച്ചുതന്നത്. "കാതോലിക്കോസും നിങ്ങളുടെ ഇടയന്മാരായ മേൽപ്പട്ടക്കാരും നിങ്ങളുടെ എല്ലാ ആവശ്യങ്ങളും നടത്തിതരുന്നതാണെന്നും ഒരു കാതോലിക്കാ കാലം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ പിൻഗാമിയായി മറ്റൊരു കാതോലിക്കായെ വാഴിക്കുന്നതിനുള്ള അധികാരം മലങ്കരയിലുള്ള മേല്പട്ടക്കാരിൽ നിക്ഷിപ്തമാണെ"ന്നും 1912-ൽ പുറപ്പെടുവിച്ച കല്പനയിൽ പ്രതിപാദിച്ചിട്ടുണ്ട്. പാത്രിയർക്കീസ് ബാവായുടെ മേൽപറഞ്ഞ കല്പനയുടെ അടിസ്ഥാനത്തിലാണ് അന്ത്യോക്യാ സിംഹാസനവും മലങ്കരസഭയുമായുള്ള ബന്ധം നിലനിർത്തതക്കവണ്ണം 1934-ൽ ഒരു ഭരണഘടനയ്ക്ക് രൂപം നൽകിയത്. അബ്ദുൽ മശിഹാ പാത്രിയർക്കീസ് ബാവായുടെ കല്പനയും 1934-ലെ സഭാ ഭരണഘടനയും ബഹു. സുപ്രീം കോടതി അംഗീകരിച്ചിട്ടുണ്ട്. അത് അന്ത്യോക്യാ പാത്രിയർക്കീസിനെയും മലങ്കര സഭാംഗങ്ങളെയും ബന്ധിക്കുന്നതാണെന്നും ബഹു. സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുണ്ട്.

**ബഹു. സുപ്രീംകോടതി ഉത്തരവനുസരിച്ച് വിളിച്ചുകൂട്ടപ്പെട്ടരിക്കുന്ന ഈ മലങ്കര അസോസിയേഷൻ യോഗത്തോടുകൂടി മലങ്കരസഭയിൽ കക്ഷികൾ ഇല്ലാതാകുകയാണ്. പൂർണ്ണമായ അനുരഞ്ജനത്തിലേക്കുള്ള നിർണ്ണായകവും നിയമവിധേയവുമായ പടിയാണ് ഇന്ന് ഈ മഹാസമ്മേളനത്തിൽ നാം ചവിട്ടികയറുന്നത്. ഇനിയും നാം പുറകോട്ടു തിരിഞ്ഞുനോക്കുകയില്ല. ഇനിയും നാം നിശ്ചലമായി നിലിക്കുകയില്ല. ഇനിയും നാം കലഹത്തിന്റെയും വിദ്വേഷത്തിന്റെയും ഇരുണ്ടവഴിയിൽ ഇടറിപ്പോകുകയില്ല. നമ്മെയെല്ലാം സത്യത്തിന്റെ പൂർണ്ണതയിലേക്ക് വഴിനടത്തുന്ന പരിശുദ്ധാത്മാവിൽ ആശ്രയിച്ചുകൊണ്ട് പ്രകാശപൂർണ്ണമായ ഭാവിയിലേക്ക് നാം ഒരുമിച്ച് നടന്നുകയറും.**

1934-ൽ പാസ്സാക്കിയ ഭരണഘടനയുടെ പ്രാബല്യം മലങ്കരസഭയിലുള്ള എല്ലാ മെത്രാസനങ്ങളെയും സഭാംഗങ്ങളെയും ബന്ധിക്കുന്നതാണെന്നും സുപ്രീംകോടതി വ്യക്തമാക്കിയിട്ടുണ്ട്.

മേൽപറഞ്ഞ പ്രകാരമുള്ള ഭരണഘടനാ വ്യവസ്ഥകൾ അഭംഗുരം പാലിക്കപ്പെടണമെന്നും അതനുസരിച്ച് മലങ്കര സഭാ ഭരണം നടത്തണമെന്നും മാത്രമേ മലങ്കരസഭ ആഗ്രഹിക്കുന്നുള്ളൂ. സഭാ ഭരണഘടന പ്രകാരം ഇടവകകൾ ഭരിക്കപ്പെടണമെന്നല്ലാതെ ഇടവകസ്വത്തുക്കൾ കൈയ്യടക്കണമെന്ന് മലങ്കര സഭ ആഗ്രഹിക്കുന്നില്ല. ഏതൊരു സമൂഹത്തിന്റെയും കെട്ടുറപ്പിനും വളർച്ചയ്ക്കും ശിക്ഷണവും അച്ചടക്കവും ആവശ്യമാണല്ലോ?

ലോകത്തിലെ ഏറ്റവും വലിയ ജനായത്ത പാർലമെന്റ് എന്ന് നിസന്ദേഹം പറയപ്പെടാവുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ അംഗങ്ങളായ നിങ്ങളുടെ ഭാരിച്ച ഉത്തരവാദിത്വങ്ങളെ സംബന്ധിച്ച് നിങ്ങൾ തികച്ചും ബോധവാന്മാരാണെന്ന് നമുക്കുറപ്പുണ്ട്. നമ്മുടെ സഭ ഒരു എപ്പിസ്ക്കോപ്പൽ സഭയാണ്. എപ്പിസ്ക്കോപ്പസിയും ജനായത്തവും മനോഹരമായി ഒരുമിച്ച് ഇണക്കിച്ചേർത്തിട്ടുള്ള വിശിഷ്ടമായ ഒരു ഭരണഘടനയും സംവിധാനവുമാണ് നമുക്കുള്ളത്. മലങ്കരസഭാ ഭരണഘടനപ്രകാരം നിങ്ങളിൽ നിക്ഷിപ്തമായിരിക്കുന്ന പരിപാവനമായ കർത്തവ്യ നിർവ്വഹണത്തിനാണല്ലോ നിങ്ങൾ ഇവിടെ സമ്മേളിച്ചിരിക്കുന്നത്. സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് 37 പട്ടക്കാരെയും 74 അയ്മേനികളെയും നിങ്ങൾ ഇന്ന് തെരഞ്ഞെടുക്കുകയാണ്. മലങ്കര സഭയുടെ പൗരാണികവും സനാതനവുമായ പാരമ്പര്യ വിശ്വാസസത്യങ്ങളെ അഭംഗുരം കാത്തു പരിപാലിക്കുന്ന സഭയുടെ കാവൽഭടന്മാരും മാർഗദർശികളും ആണല്ലോ മലങ്കര സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ. സഭാ കാര്യങ്ങൾ ചുമതലാബോധത്തോടും ത്യാഗമനോഭാവത്തോടും സഭാസ്നേഹത്തോടും കൂടെ നടത്തിക്കൊണ്ടുപോകുവാൻ കഴിവുള്ള ഉത്തമരായ വ്യക്തികളെ ആയിരിക്കും നിങ്ങൾ തെരഞ്ഞെടുക്കപ്പെടുന്നതെന്ന് നാം വിശ്വസിക്കുന്നു.

മറ്റ് പൗരസ്ത്യ സഭകളെപ്പോലെ മലങ്കര സഭയ്ക്കും അപ്പോസ്തോലികത്വവും പാരമ്പര്യവും പൗരാണികത്വവും അവകാശപ്പെടുവാൻ സാധിക്കും. ഇവ അന്യൂനം നിലനില്ക്കുന്ന വസ്തുതകൾ ആണ്. അത് നിലനിർത്തേണ്ടത് എന്റെയും നിങ്ങളുടെയും ചുമതലയും. ഇന്ന് മലങ്കരസഭ പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കിടയിൽ അനിഷേധ്യമായ സ്ഥാനവും ബഹുമതിയും ആർജ്ജിച്ചിട്ടുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിന്റെ ആധുനിക ചരിത്രം രൂപപ്പെടുത്തുന്നതിൽ മലങ്കരസഭയുടെ മക്കളായ ദൈവശാസ്ത്ര പണ്ഡിതന്മാരുടെ സംഭാവനകൾ എക്കാലവും സ്മരിക്കപ്പെടും. പൗരസ്ത്യസഭയുടെ അപ്പോസ്തോലികമായ വിശ്വാസവും ആരാധനയും അനുഷ്ഠാനങ്ങളും അഭംഗുരം മലങ്കരയിൽ പാലിക്കപ്പെട്ടതുകൊണ്ടാണ് ആഗോളസഭയ്ക്ക് പൊതുവായും പൗരസ്ത്യ സഭകൾക്ക് പ്രത്യേകിച്ചും നേതൃത്വസംഭാവനകൾ നൽകുവാൻ ഭാരതത്തിലെ നമ്മുടെ പുരാതന സഭയ്ക്ക് സാധിച്ചത്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ വെച്ച് പൂർണ്ണമായ അർത്ഥത്തിൽ രാഷ്ട്രീയ സ്വാതന്ത്ര്യവും, സ്വതന്ത്രമായ പ്രവർത്തനസാഹചര്യങ്ങളും ലഭിച്ചത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രാണ്. ഈ വലിയ പദവിയിൽ നമ്മുടെ രാജ്യത്തോടും അതിന്റെ പ്രസിദ്ധമായ ജനായത്ത മതേതര ഭരണസംവിധാനത്തോടും, സ്വതന്ത്രവും നിഷ്പക്ഷവുമായ നീതിന്യായവ്യവസ്ഥയോടും നാം കടപ്പെട്ടിരിക്കുന്നു.

ദീർഘമായ വ്യവഹാരങ്ങളിൽ നിന്നും മോചിതമാകുന്ന ഈ സാഹചര്യങ്ങളിൽ ഒരു ആത്മീയ മുന്നേറ്റത്തിനുള്ള വെല്ലുവിളിയാണ് നാം ആദ്യം ഏറ്റെടുക്കേണ്ടത്. നമ്മുടെ അന്തരംഗങ്ങളിൽ ദൈവസാന്നിദ്ധ്യബോധവും ദൈവഭയവും വളർത്തിയെടുക്കുന്നതിന് സഹായിക്കുന്ന ആരാധനാജീവിതം അനിവാര്യമാണ്. ദൈവിക ശബ്ദത്തോടു ക്രിയാത്മകമായി പ്രതികരിക്കുവാനും, ഭൗതികനേട്ടങ്ങളുടെ സാദ്ധ്യതകൾ നോക്കാതെ സേവനശുശ്രൂഷാരംഗങ്ങളിലേക്ക് കടന്നുവരുവാനും തയ്യാറാകുന്ന വിശ്വാസികളുടെ സമൂഹം എന്നും സഭയുടെ നിലനില്പിന്റെ അടിസ്ഥാനശിലയാണ്. ആത്മീയ ദർശനവും ത്യാഗമനോഭാവവുമുള്ള വൈദികരും, കർമ്മശേഷിയുള്ള ഒരു വലിയ സന്യാസസമൂഹവും വിവേകവും ആത്മീയ പക്വതയും സേവനസന്നദ്ധതയുമുള്ള ഒരു അൽമായ നേതൃനിരയും എല്ലാവർക്കും അവരവരുടെ പങ്കു നിർവ്വഹിക്കുവാൻ സാധിക്കുന്ന സ്വീകാര്യമായ ഒരു കർമ്മ പദ്ധതിയും സഭയുടെ വരുംകാല പ്രവർത്തനത്തിന് അനുപേക്ഷണീയമായ ഘടകങ്ങളാണ്. ആത്മീയവും സാമൂഹികവുമായ മേഖലകളിൽ ക്രിസ്തീയ ദൗത്യം കാര്യക്ഷമമായി നിർവ്വഹിക്കാൻ തക്കവണ്ണം അടുത്ത 10 വർഷത്തേക്കുള്ള പ്രവർത്തനപദ്ധതി പ. സുന്നഹദോസ് ആവിഷ്കരിച്ചു കഴിഞ്ഞു.

വിവിധ ക്രൈസ്തവ സഭകളുമായുള്ള ബന്ധം ദൈവകരുണയാൽ കൂടുതൽ സജീവമാകുന്നതിൽ നാം സന്തോഷിക്കുന്നു. ഇന്ന് ലോകത്തുള്ള എല്ലാ സഭകളോടുമൊപ്പം മലങ്കര ഓർത്തഡോക്സ് സഭയുടെ സ്ഥാനവും മുൻപന്തിയിൽ തന്നെ. എല്ലാ ക്രൈസ്തവ സഭകളുമായി സഹകരിച്ച് പ്രവർത്തിക്കുവാൻ ലഭിക്കുന്ന അവസരങ്ങൾ ഉപയോഗിച്ച് ക്രിസ്തീയ ഐക്യവും ബന്ധവും കൂടുതൽ സുദൃഢമാക്കുവാൻ നാം യത്നിക്കണം.

മലങ്കരസഭയിൽ അനുരഞ്ജനവും സമാധാനവും കൈവരുത്തുവാൻവേണ്ടി 1995-ലെ ബഹു. സപ്രീംകോടതി വിധിക്കുശേഷം നാം നടത്തിയ പരിശ്രമങ്ങളെക്കുറിച്ച് നിങ്ങൾക്ക് അറിവുള്ളതാണല്ലോ. ഈ കാര്യത്തിൽ നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരും, വൈദികരും ജനങ്ങളും നമ്മോടൊപ്പം നിന്ന് പ്രവർത്തിച്ചത് നാം നന്ദിയോടെ സ്മരിക്കുന്നു. മലങ്കരസഭ ഒന്നാണെന്നും നിർഭാഗ്യവശാൽ അതിൽ രണ്ട് കക്ഷികൾ ഉണ്ടായെങ്കിലും എല്ലാവരും സ്വീകരിക്കുന്ന 1934-ലെ ഭരണഘടനയുടെയും കാതോലിക്കേറ്റിന്റെയും അടിസ്ഥാനത്തിൽ ഇരുകക്ഷികളും ഒന്നിച്ച് വീണ്ടും ഒരു സഭയാകണമെന്നാണ് നമ്മുടെ രാജ്യത്തെ പരമോന്നത നീതിന്യായകോടതി നമ്മെ ഉപദേശിച്ചത്. മലങ്കരസഭയെക്കുറിച്ചുള്ള ഈ മഹത്തായ ലക്ഷ്യം കൈവരിച്ച് മലങ്കരസഭയുടെ മക്കളെ വ്യവഹാരങ്ങളിൽ നിന്നും കലഹങ്ങളിൽനിന്നും മോചിപ്പിക്കുവാൻ നാം ആത്മാർത്ഥമായി ശ്രമിച്ചുവെന്ന് ദൈവസന്നിധിയിൽ ഉത്തമ മനഃസാക്ഷിയോടെ നാം പറയുന്നു.

ബഹു. സുപ്രീംകോടതി ഉത്തരവനുസരിച്ച് വിളിച്ചുകൂട്ടപ്പെട്ടിരിക്കുന്ന ഈ മലങ്കര അസോസിയേഷൻ യോഗത്തോടുകൂടി മലങ്കരസഭയിൽ കക്ഷികൾ ഇല്ലാ

☞☞

# പരിശുദ്ധ കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോലീത്തയായി പ്രഖ്യാപിച്ചു

**പരുമല:-** മാർച്ച് 20-ന് നടന്ന പരുമല അസോസിയേഷനിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്തായാണെന്നുള്ള പ്രതിനിധികളുടെ വിധിയെഴുത്ത് സുപ്രീം കോടതി നിരീക്ഷകൻ ജസ്റ്റിസ്. വി.എസ്. മളീമഠ് പ്രഖ്യാപിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ മലങ്കര മെത്രാപ്പോലീത്തായാണോ എന്നു തീരുമാനിക്കുന്നതിനു മലങ്കര അസോസിയേഷനിൽ നിരീക്ഷകന്റെ മേൽനോട്ടത്തിൽ നടത്തിയ വോട്ടെടുപ്പിൽ പത്തിനെതിരെ 3464 വോട്ടുകൾ കാതോലിക്കാ ബാവായ്ക്ക് അനുകൂലമായി ലഭിച്ചു.

ഇതോടൊപ്പം മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലേക്കു 37 വൈദികരെയും 74 അൽമായക്കാരെയും തെരഞ്ഞെടുത്തു.

മലങ്കര മെത്രാപ്പോലീത്ത തെരഞ്ഞെടുപ്പിൽ ആകെ പോൾ ചെയ്ത 3483 വോട്ടുകളിൽ ഒൻപതെണ്ണം അസാധുവായി രജിസ്റ്റർ ചെയ്ത 3528 പേരിൽ 16 പേർ വോട്ടു ചെയ്തില്ല. 29 പേർ നോമിനേറ്റഡ് അംഗങ്ങളായതിനാൽ വോട്ടവകാശമില്ലായിരുന്നു. കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോലീത്തയായി പ്രഖ്യാപിച്ചയുടൻ പരുമല സെന്റ് ഗ്രീഗോറിയോസ് ഓഡിറ്റോറിയത്തിൽ കരഘോഷം ഉയർന്നു. കാതോലിക്കാ ബാവാ നീണാൾവാഴട്ടെ, മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം നീണാൾ വാഴട്ടെ എന്നു വിശ്വാസികൾ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു.



പ. കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോലീത്തായായി ജസ്റ്റിസ് വി.എസ്. മളിമഠ് പ്രഖ്യാപിക്കുന്നു.

പ. കാതോലിക്കാ ബാവായെയും മെത്രാപ്പോലീത്തന്മാരെയും ആനയിച്ചുകൊണ്ടുള്ള ഘോഷയാത്രയോടെയാണ് അസോസിയേഷൻ ചടങ്ങുകൾ തുടങ്ങിയത്. പരിശുദ്ധ പരുമലതിരുമേനിയുടെ കബറിങ്കലെ ധൂപപ്രാർത്ഥനയ്ക്കുശേഷം 12.40-ന് ആരംഭിച്ച ഘോഷയാത്രയിൽ വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ ഏവൻഗേലിയോൻ വഹിച്ചും, അൽമായ ട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര സ്ലീബാ വഹിച്ചും, സഭാ സെക്രട്ടറി എ.കെ. തോമസ് കാതോലിക്കേറ്റ് പതാകയേന്തിയും അണിനിരന്നു. തുടർന്ന് മെത്രാപ്പോലീത്താമാരായ സഖറിയാസ് മാർ നിക്കോളാവാസ്, യാക്കോബ് മാർ ഐറേനിയോസ്, പൗലൂസ് മാർ പക്കോമിയോസ്, സഖറിയാസ് മാർ അന്തോനിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ സേവേറിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മീസ്, ഈയോബ് മാർ പീലക്സീനോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, പൗലോസ് മാർ മിലിത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഡോ. ഏബ്രഹാം മാർ സേവേറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, തോമസ് മാർ മക്കാറിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് എന്നിവർ ക്രമമായി നീങ്ങി. ഏറ്റവും പിന്നിലായി പരിശുദ്ധ

---

☞☞

താകുകയാണ്. പൂർണ്ണമായ അനുരഞ്ജനത്തിലേക്കുള്ള നിർണ്ണായകവും നിയമവിധേയവുമായ പടിയാണ് ഇന്ന് ഈ മഹാസമ്മേളനത്തിൽ നാം ചവിട്ടികയറുന്നത്. ഇനിയും നാം പുറകോട്ടു തിരിഞ്ഞുനോക്കുകയില്ല. ഇനിയും നാം നിശ്ചലമായി നിലിക്കുകയില്ല. ഇനിയും നാം കലഹത്തിന്റെയും വിദ്വേഷത്തിന്റെയും ഇരുണ്ടവഴിയിൽ ഇടറിപ്പോകുകയില്ല. നമ്മെയെല്ലാം സത്യത്തിന്റെ പൂർണ്ണതയിലേക്ക് വഴിനടത്തുന്ന പരിശുദ്ധാത്മാവിൽ ആശ്രയിച്ചുകൊണ്ട് പ്രകാശപൂർണ്ണമായ ഭാവിയിലേക്ക് നാം ഒരുമിച്ച് നടന്നുകയറും. സമാധാനം നിരന്തരമായ ഒരു പ്രയാണവും തുടർച്ചയായ ഒരു പ്രക്രിയയുമാണ്. മഹത്തായ ഈ പ്രയാണത്തിൽ മലങ്കരസഭയുടെ വാതായനങ്ങൾ നാം തുറന്നിടും. ആരെയും തള്ളിക്കളയുവാനോ അവഗണിക്കുവാനോ നാം ഒരുമ്പെടുകയുമില്ല. മലങ്കരസഭയുടെ എല്ലാ വാത്സല്യമക്കളെയും വൈദികസ്ഥാനികളെയും ഉൾക്കൊണ്ടുകൊണ്ട് നമ്മുടെ രാജ്യത്ത് സ്നേഹത്തിന്റെയും സേവനത്തിന്റെയും വെളിച്ചം വിതറുന്ന ശ്രേഷ്ഠമായ ഒരു ആത്മീയ തീർത്ഥാടനത്തിന് നാം ഇവിടെ ആരംഭം കുറിക്കുകയാണ്. ഈ കാര്യത്തിൽ നിങ്ങൾ ഏവരുടെയും പ്രാർത്ഥനയും സഹകരണവും നമുക്കുണ്ടാകുമെന്ന് നാം വിശ്വസിക്കുന്നു.

ദൈവം പരിശുദ്ധ സഭയെയും നമ്മെ ഓരോരുത്തരേയും ധാരാളമായി അനുഗ്രഹിക്കട്ടെ.

കാതോലിക്കാ ബാവായെ ആനയിച്ചു. കങ്ങഴ എം.ജി.ഡി.എം സ്ക്കൂൾ ബാന്റും കാതോലിക്കേറ്റ് പതാകകളും മുത്തുക്കുടകളും ഘോഷയാത്രയ്ക്കു മിഴിവേകി.

ഘോഷയാത്രയുടെ ഇരുവശത്തുമായി തിങ്ങിനിറഞ്ഞ വിശ്വാസികളും പ്രതിനിധികളും കരഘോഷത്തോടെയാണു മെത്രാപ്പോലീത്തന്മാരെ എതിരേറ്റത്.

തുടർന്നു കോട്ടയം വൈദിക സെമിനാരി വിദ്യാർത്ഥികളുടെ നേതൃത്വത്തിൽ കാതോലിക്കാ മംഗളഗാനം ആലപിച്ചു.

ഒരുമണിയോടെ അസോസിയേഷൻ നടക്കുന്ന ഹാളിൽ ഘോഷയാത്ര പ്രവേശിച്ചപ്പോൾ മാർ ബസേലിയോസ് നല്ല ജപാല....എന്ന എന്ന സ്വാഗതഗാനം ഓർത്തഡോക്സ് സെമിനാരി ഗായകസംഘം ആലപിച്ചു. മെത്രാപ്പോലീത്തന്മാരെ ഓരോരുത്തരെയും പേരുവിളിച്ചു വേദിയിലേക്ക് ആനയിക്കുകയായിരുന്നു. അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായാണ് പേരുകൾ വിളിച്ചത്. ഏറ്റവും ഒടുവിലായി പ. ബാവായാണു വേദിയിൽ ഉപവിഷ്ടനായത്.

വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ വേദപുസ്തകം വായിച്ചു. തുടർന്ന് കാതോലിക്കാബാവ പ്രാർത്ഥന നടത്തി.

അസോസിയേഷൻ തെരഞ്ഞെടുപ്പ് സംബന്ധിച്ച് പള്ളികൾക്കയച്ച നോട്ടീസ് കൽപന സഭാ സെക്രട്ടറി എ.കെ. തോമസ് വായിച്ചു. തുടർന്ന് കാതോലിക്കാബാവ അദ്ധ്യക്ഷപ്രസംഗം നടത്തി.

സുപ്രിംകോടതി ഉത്തരവനുസരിച്ച് ചേരുന്ന അസോസിയേഷൻ യോഗത്തോടുകൂടി മലങ്കര സഭയിൽ കക്ഷികൾ ഇല്ലാതായതായും സഭയുടെ വാതായനങ്ങൾ തുറന്നിടുമെന്നും ആരെയും തള്ളിക്കളയുവാനോ അവഗണിക്കുവാനോ ഒരുമ്പെടുകയില്ലെന്നും കാതോലിക്കാബാവ അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു.

തുടർന്ന് തെരഞ്ഞെടുപ്പു നടപടിക്രമങ്ങളാരംഭിച്ചു. 40 ബൂത്തുകളാണ് ക്രമീകരിച്ചിരുന്നത്. വരണാധികാരി ഡോ. ടി.എ. ജോർജ്ജ് തെരഞ്ഞെടുപ്പ് സംബന്ധിച്ച് വിശദീകരണം നടത്തി. രഹസ്യബാലറ്റു മുഖേനയാണ് തെരഞ്ഞെടുപ്പ് നടത്തിയത്.

ഉച്ചകഴിഞ്ഞ് മൂന്നോടെ പോളിങ്ങ് അവസാനിച്ചു. സുപ്രീംകോടതി നിയമിച്ച നിരീക്ഷകൻ ജസ്റ്റിസ് മളീമഠ് പോളിംഗ്, വോട്ടെണ്ണൽ മുതലായവ നിരീക്ഷിച്ച ശേഷം, മുഖ്യവരണാധികാരി സമർപ്പിച്ച തെരഞ്ഞെടുപ്പുഫലം ബോധ്യപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ അഞ്ചുമണിയോടെ വേദിയിലെത്തി തെരഞ്ഞെടുപ്പു ഫലം പ്രഖ്യാപിച്ചു. യോഗത്തിൽ പങ്കെടുത്തവർ ഹർഷാരവം മുഴക്കിയാണ് ഫലപ്രഖ്യാപനം ശ്രവിച്ചത്. വൈദികരടക്കം എഴുന്നേറ്റു നിന്ന് കാതോലിക്കാബാവയ്ക്ക് ജയ് വിളിക്കുന്നതു കാണാമായിരുന്നു. ഫലപ്രഖ്യാപനത്തിനു മുമ്പുള്ള ഇടവേളയിൽ അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ്, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് എന്നിവർ പ്രസംഗിച്ചു.

സഭാചരിത്രപണ്ഡിതനായ ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനി ചരിത്രത്തിൽ നിന്ന് അർത്ഥമുള്ള ചില നുറുങ്ങുകൾ നർമ്മബോധത്തോടെ വിളമ്പി. പുരാതന സഭയിലെ അംഗങ്ങളായ നാം സ്നേഹത്തിന്റെ ദൗത്യം നിർവ്വഹിക്കണമെന്ന് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് പറഞ്ഞു. ദുഃഖകരമായ യാഥാർത്ഥ്യങ്ങൾ നിലനില്ക്കുമ്പോൾ തന്നെ സഭയെ ഏകമാക്കുന്ന ചരിത്രപരമായ സമ്മേളനമാണിതെന്ന് ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് പറഞ്ഞു. വിമോചനത്തിനു പിൻതുണ നൽകുന്ന സഭയെ ആണാവശ്യം. നമ്മൾ തിരിഞ്ഞു നോക്കുന്നത് തിരുത്താനായിരിക്കണം അദ്ദേഹം പറഞ്ഞു.

ഫ്യൂഡൽ പശ്ചാത്തലം ഉണ്ടാക്കിവച്ച് വ്യവസ്ഥിതികളിൽ നിന്ന് രക്ഷപെടാനുള്ള അവസരം വിശ്വാസികൾ ഉണ്ടാക്കിതരണമെന്നും തിരുമേനി പറഞ്ഞു.

പരിശുദ്ധ കാതോലിക്കാ ബാവായിലും സഭാ നേതൃത്വത്തിലും വിശ്വാസം രേഖപ്പെടുത്തുന്ന ഭക്തിപ്രമേയം സഭാസെക്രട്ടറി എ.കെ. തോമസ് അവതരിപ്പിച്ചു. പ്രതിനിധികൾ ഏകസ്വരത്തോടെ പ്രമേയം പാസ്സാക്കി.

28.11.2001 ലെ സുപ്രിം കോടതി ഉത്തരവുപ്രകാരമാണ് മലങ്കര അസോസിയേഷൻ യോഗം വിളിച്ചു ചേർത്തത്. ജസ്റ്റിസ് മളീമഠിന്റെ പ്രത്യേക നിരീക്ഷണത്തിലായിരുന്നു യോഗ നടപടികൾ. അദ്ദേഹം നേരിട്ട് രജിസ്ട്രേഷൻ കൗണ്ടറിൽ എത്തി രേഖകൾ പരിശോധിച്ച ശേഷമാണ് നടപടിക്രമങ്ങളാരംഭിച്ചത്.

സുപ്രിംകോടതി നിരീക്ഷകൻ ജസ്റ്റിസ് മളീമഠ് സുപ്രിംകോടതിക്കു റിപ്പോർട്ടു ഏപ്രിൽ പതിനഞ്ചോടെ നൽകിയ ശേഷം സുപ്രീംകോടതി തുടർനടപടികൾ പരിഗണിക്കും.

**ലജു പി. തോമസ്**

# ഭിന്നിക്കാനല്ല; ഒന്നിക്കാനാണീവിധി – പ. കാതോലിക്കാ ബാവ

**പരുമല:–** ഭിന്നിക്കാനല്ല ഒന്നിക്കാൻ വേണ്ടിയാണു സർവശക്തനായ ദൈവം മലങ്കര മെത്രാപ്പോലീത്തായെന്ന നിലയിൽ ഈ വിജയം നൽകിയതെന്നു ഫലപ്രഖ്യാപനത്തിനുശേഷം പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു.

സഭാമക്കൾ വിജയാഹ്ലാദം നടത്തുകയല്ല, മറിച്ചു ഭിന്നസ്വരം ഉയർത്തുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുകയാണു ചെയ്യേണ്ടതെന്നു കാതോലിക്കാ ബാവാ പറഞ്ഞു. പരിശുദ്ധ പാത്രിയർക്കീസ് ബാവായെ മലങ്കരയിൽ ഏറ്റവും കൂടുതൽ സ്നേഹിക്കുന്നതു ഞാനാണ്. ആ പിതാവിനെ സ്മരിക്കാതെ ഒരു ദിവസം പോലും ഞാൻ കുർബാന അനുഷ്ഠിക്കാറില്ല.

പരിശുദ്ധ പാത്രിയർക്കീസും മലങ്കര അസോസിയേഷനും തമ്മിൽ വളരെയധികം ബന്ധമുണ്ട്. 1876 ൽ നടന്ന മുളന്തുരുത്തി സുന്നഹദോസ് ഉദ്ഘാടനം ചെയ്തതു പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായാണെന്നും ബാവാ കൂട്ടിച്ചേർത്തു.

അസോസിയേഷൻ തെരഞ്ഞെടുപ്പു നടപടികൾ നിരീക്ഷിക്കാനെത്തിയ സുപ്രീംകോടതി നിരീക്ഷകൻ ജസ്റ്റിസ് വി.എസ്. മളീമഠിനോടുള്ള നന്ദി പരിശുദ്ധ ബാവാ അറിയിച്ചു.

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ;
# മാനേജിംഗ് കമ്മറ്റി അംഗങ്ങൾ

**1. തിരുവനന്തപുരം മെത്രാസനം**

1. Rev. Fr. John Philip
Karipuzha puthenveedu
Karavaloor P.O, Punalur.

2. Rev. Fr. John Daniel
Vicar St. George Orthodox Church
Chenkulam P.O , Oyur, Kollam.

3. Mr. P.O Pappachen
Puliyamkunnil House
Cheruvakkal P.O, Ayur, Kollam.

4. Mr. V.Roy
Vairamon Bunglow
Trippalazhikam P.O
Kuzhimathikkadu, Kundara.

5. Adv. T.A Philip
Thunduvila Field View
Edamulackal P.O, Anchel.

6. Mr. Cheriyan P. Koshy
Puthenveedu( Kavilayil)
Karikkam P.O, Kottarakkara.

**2. കൊല്ലം മെത്രാസനം**

1. Rev. Fr. John C. Varghese
Ezhakathu
Pattazhi P.O , Kollam 691 522.

2. Rev. Fr. Koshy Mathew
Thakadiyil Pulinthanathu
Thekkekara P.O, Mavelikara -7

3. Mr. Johnson G. Oommen
Mount Carmel House
Thekkupuram, Puthoor P.O

4. Mr. T.M. Yohannan
Thattakkadu Puthenveedu
Thazhathu Vadakku P.O

5. Mr. Mathew Veerappally
Veerappallil Veedu, Adoor.

6. Adv. Joseph John
Kannayil, Bank Road , Kayamkulam.

**3. തുമ്പമൺ മെത്രാസനം**

1. Rev. Fr. Thomas Johnson
Kaipallil Kolamkottu
Makkamkunnu, Pathanamthitta.

2. Rev. Fr. Simon Scaria
Holy Trinity Ashram
Angadi P.O , Ranny

3. Dr. George Joseph
Vayalirakkathu
Angadickal South P.O, Kodumon.

4. Mr. P.I Mathew
Parackattu Sadanam
Nannuvakkadu, Pathanamthitta.

5. Mr. K.O Varughese
Kizhakkedathu
Makkamkunnu , Pathanamthitta.

6. Mr. A.M. Philip
Assariyethu
Mathoor P.O , Pathanamthitta.

**4. ചെങ്ങന്നൂർ മെത്രാസനം**

1. V. Rev. M.G. Abraham Cor-episcopa
Vazhiyambalathil
Puthencavu P.O, Chengannoor.

2. Rev. Fr. Thomas Kokkaparambil
Angadickal South P.O, Chengannoor.

3. Mr. Abraham Mathew
Veerappillil
Pazhakulam P.O, Adoor.

4. Mr. Thomas Kuthiravattom Ex. M.P
Kuthiravattathu
Kallisery P.O, Chengannoor.

5. Mr. C.C. Cheriyan
Charunilkunnathil
Mulakuzha P.O, Chengannoor.

6. Mr. V.G. Koshy
Greenpallil
Bhudhannoor P.O, Chengannoor.

**5. നിരണം ഭദ്രാസനം**

1. Rev. Fr. Mathews John
Manayil Veedu, Edathuva- 689 573.

2. Rev. Fr. George P. Abraham
Payyampallil
Pariyaram, Mallappally

3. Adv. Biju Oommen
Muringasseril
Eraviperoor P.O, 689 542, Tiruvalla.

4. Mr. Saji Alex
Ittyamparambil Sissy Villa
Valanjavattom (E) P.O

5. Prof. E. Jacob John
Elanjickal Aattumalil
Niranam P.O 689 621, Tiruvalla.

6. Mr. Jacob Thomas Arikupuram
Arikupurath Mantharayil
Pavukara PO., Mannar.

**6. കോട്ടയം മെത്രാസനം**

1. V.Rev. P.C. Yohannan Ramban
Manager
Mar Kuriakose Dayara
Pothenpuram P.O, Pampady.

2. Rev. Dr. Jacob Kurian
Orthodox Theological Seminary
Post Box No. 98, Kottayam.

3. Prof. Jacob Kurian Onattu
Onattu Puthenpurayil
Vakathanam P.O, Kottayam.

4. Prof. Titus Varkey
Chembakasseril
Kollad P.O, Kottayam.

5. Mr. T.T. Chacko
Thundiyil
Theerthapadapuram
Vazhoor P.O, Kottayam.

6. Mr. M.M Zachariah
Manjathuruthel
Good Shepherd Rd., Kottayam.

**7. കോട്ടയം സെൻട്രൽ മെത്രാസനം**

1. Rev. Fr. C.J. Punnoose
Kochettu
Thazhathangady, Kottayam -5

2. Mr. K.C. George
Kakkarothu house, Kottayam -5

3. Mr. Shaji Jacob
Padipurackal
Veloor, Kottayam-3

**8. ഇടുക്കി മെത്രാസനം**

1. Rev. Fr. Biju Andrews
St. Thomas Church
Kungirippetty, Idukki

2. Mr. Koshy George
Ushasil
Kattappana P.O, Kattappana - 685 508.

3. Mr. Kurian Andrews
Chennattumattom
Kattappana P.O, Kattappana -685 508.

4. Mr. M.S. Joseph
Mylakkattu
Karunapuram P.O, Kallar.

**9. കണ്ടനാട് മെത്രാസനം A**

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഭരണത്തിലിരിക്കുന്ന ഇടവക പള്ളികൾ.

1. Rev. Fr. C.M. Kuriakose
Cholattu, Kolenchery.

2. Mr. P.M. Pailypillai
Perumpillil, Kolenchery

3. Mr. P. Thomas
Vadakkenellikuzhiyil
Pazhoor, Piravom.

**10. കണ്ടനാട് മെത്രാസനം B**

കണ്ടനാട് മെത്രാസനത്തിലെ ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഭരണത്തിലിരിക്കുന്ന ഇടവക പള്ളികൾ.

1. Rev. Fr. Elias Cherukad
Ezhakkaranad P.O
Puthenkuriz (via), Ernakulam Dt.

2. Dr. M.P. Mathai
Mundackal
Kavumpady Rd., Moovattupuzha.

3. Sri. V.E. Thomas
Velloor
Mattakuzhy, VarikkolyP.O
Puthenkuriz (Via); Ernakulam Dt.

**11. അങ്കമാലി മെത്രാസനം**

1. V. Rev. K.C Zachariah Cor-episcoipa
Pulickakudiyil
Mudavoor P.O, Moovattupuzha.

2. V.Rev. Jacob Mannaraprayil Cor-episcopa
Trikunnathu Seminary
P.B. No. 61 , Aluva -1

3. Dr. N.M. Mathai
Nedumchalil
Kavumpady Rd., Moovattupuzha.

4. Mr. T.M Varghese
Thompra
Vattackattupady, Perumbavoor.

5. Dr. M.E. Kuriakose
Madasseril
Marady (E) P.O, Moovattupuzha.

6. Mr. Korah John
Manikudiyil, Pazhanganadu,
Kizhakkambalam- 683 562

**12. കൊച്ചി മെത്രാസനം**

1. Rev. Fr. A.T. Yohannan
Aakkal Kizhakkethil
Kannara P.O,
Trissur-680 652.

2. Sri. K.T. Markose
Kottarathil
Ramavarmapuram P.O, Trissur.

3. Sri. Babu C. George
Chandrathil
Palarivattom P.O, Kochin-25

4. Sri. Abraham K. Koshy
11/137 Kallottu, Padamughal
Kakkanadu, Kochi -682 030

**13. തൃശൂർ മെത്രാസനം**

യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ ഭരണത്തിലിരിക്കുന്ന ത്രിശൂർ മെത്രാസനത്തിലെ ഇടവക പള്ളികൾ.

1. Rev. Fr. Mathew Jacob
Puthusseril Veedu
Near G.G. H.S. Nenmara
Nenmara P.O, Palakkad.

2. Sri. U. Varkey
Kochupurackal Veedu
Kanakkanthuruthy P.O
Vadakkanchery, Palakkad.

3. Sri. Santhosh Cheriyan
Kunchukkattil Veedu
Chelakkode P.O
Aalackakulambu, Trissur.

**14. കുന്നംകുളം മെത്രാസനം**

1. Rev. Fr. K.P Issac
Kandathil Puthenpurayil
Payyanam, Kannara P.O
Trissur 680 652.

2. Rev. Fr. Joseph Tholathu
Tholathu House, Pazhanji- 680 542.

3. Sri K.V. Baby
Kidangan House
Trissur Rd., Kunnamkulam 680 503.

4. Sri, M.V. Jacob
Mandumpal House
Pazhanji- 680 542.

5. Sri. C.K. George
Chungathu house,
Chelakkara -680 586

**15. മലബാർ ഭദ്രാസനം**

1. Rev. Fr. Cheriyan Chackalackal
Chackalackal House
Kannadi P.O, Palakkad- 678 701.

2. Rev. Fr. Mathews Kolamala
Kunnimmel Potti P.O
Edakkara (Via), Malappuram 679 339

3. Mr. C.C. Andrews
Chayananickal
Maikkavu P.O, Thamarassery (Via)
Kozhikode- 673 573.

4. Mr. George V.J.
Vayalil Peedikayil
Moothedam P.O, Edakkara(Via)
Malappuram 679 331.

5. Dr. Joseph P. Thomas
"Bethel", Kathiroor P.O, Thalasseri
Kannoor 670 642.

6. Sri. Saji Philip
Punnackattu House
Valamboor P.O, Pooppalam
Perinthalmanna, Malappuram.

**16. സുൽത്താൻ ബത്തേരി മെത്രാസനം**

1. Rev. Fr. Sunny Thomas
Nirannanilathu House, Chulliyode P.O
Sulthan Bathery- 673 592.

2. Rev. Fr. V.M. Zachariah Veliyathu
Vicar , St. Geroge Orthodox Church
Kammana Tabore, Kammana P.O
Mananthavady, Wayanadu.

3. Sri. Alexander K.P
Kalathil Veedu, Padichira P.O,
Pulpally, Wayanadu- 673 579.

4. Sri. M.U Joseph
Mundenkunnel House
Ulickal P.O, Kannoor.

5. Prof. S. Ninan
Vadakkethalackal
Chungam, S. Bathery.

6. Sri. Paily Athinilkunnathil
Athinilkunnathil House
Kelakom P.O - 670 674.

**17. ക്നാനായ മെത്രാസനം**

അസോസിയേഷൻ യോഗ നടപടിച്ചട്ടങ്ങൾ ഭാഗം 6 വകുപ്പ് X ഉപവകുപ്പ് - I അനുസരിച്ച് അസോസി

*ശേഷം 18-ാം പേജിൽ*

# ഉത്ഥിതനായ യേശു ക്രിസ്തുവിന്റെ മഹത്വവചനങ്ങൾ

– ഡോ. പുന്നൂസ് യു. പാണൂർ, തോട്ടയ്ക്കാട്



**ചരിത്രപുരുഷനായ ക്രിസ്തു തന്നെയാണു ഉയർത്തെഴുന്നേറ്റ ക്രിസ്തു എന്ന സത്യം നാം ലോകത്തോടു സാക്ഷിക്കണം. ദൈവേഷ്ടത്തിനനുസരിച്ചു ജീവിക്കുന്ന ഒരു സമൂഹമാണു ക്രിസ്തു ആഗ്രഹിക്കുന്നത് നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചും കൊണ്ടു സകല ജാതികളെയും ശിഷ്യരാക്കി കൊൾവീൻ എന്ന കല്പന പാലിപ്പാൻ നാം ശ്രദ്ധിക്കേണ്ടതാണ്.**

കർത്താവായ യേശുവിന്റെ ക്രൂശിലെ വചനങ്ങൾ നമ്മുടെ പഠനത്തിനും ധ്യാനത്തിനും വിഷയമാകാറുണ്ട്. അതുപോലെ തന്നെ ക്രിസ്തു ഉത്ഥാനം ചെയ്ത ശേഷം ശിഷ്യന്മാരോട് അരുളിച്ചെയ്ത വചനങ്ങളും വളരെ പ്രാധാന്യമുള്ളതും പഠനം അർഹിക്കുന്നതുമാകുന്നു. അവ പത്തു വാക്യങ്ങളിലായി ഉൾക്കൊള്ളിക്കാവുന്നതാണ്.

1. ഭയപ്പെടേണ്ട, നിങ്ങൾക്കു സമാധാനം. (മത്താ. 25:10, ലൂക്കോ. 24:36, യോഹ. 20:19,26) യേശുക്രിസ്തു ലോകത്തിലേക്കു വന്നതു സമാധാനം നല്കുന്നതിനാണ്. തന്റെ ജനനത്തിങ്കൽ ദൂതന്മാർ പാടി: അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം; ഭൂമിയിൽ ദൈവ പ്രസാദമുള്ളവർക്കു സമാധാനം (ലൂക്കോ 2:14). ക്രിസ്തു പഠിപ്പിച്ചു. "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും (മത്താ. 5:9). അതേ സമാധാനം. തന്നെയാണ് ഇന്നും ക്രിസ്തു ലോകത്തിന് ആശംസിക്കുന്നത്.

ഭയം നിറഞ്ഞിരുന്ന ശിഷ്യന്മാരെ ക്രിസ്തു ആശ്വസിപ്പിച്ചത് ഭയപ്പെടേണ്ട എന്നു പറഞ്ഞാണ് (മത്താ 28:10). ഭയമില്ലാതെ ജീവിക്കാവുന്ന മാനസികാവസ്ഥയിലേക്കു കർത്താവു നമ്മെ ക്ഷണിക്കുന്നു. ഉത്ഥാനം ചെയ്ത കർത്താവിന്റെ ശബ്ദം ഇന്നും നമ്മെ ധൈര്യപ്പെടുത്തുന്നതും വിശ്വാസത്തിൽ ഉറപ്പിക്കുന്നതുമാണ്.

2. സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പീൻ (മർക്കൊ 16:15)

സകല ജാതികളെയും ശിഷ്യരാക്കി കൊൾവീൻ (മത്താ 28:19)

ചരിത്രപുരുഷനായ ക്രിസ്തു തന്നെയാണ് ഉയിർത്തെഴുന്നേറ്റ ക്രിസ്തു എന്ന സത്യം നാം ലോകത്തോടു സാക്ഷിക്കണം. ദൈവേഷ്ടത്തിനനുസരിച്ചു ജീവിക്കുന്ന ഒരു സമൂഹമാണു ക്രിസ്തു ആഗ്രഹിക്കുന്നത് നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ടു സകല ജാതികളെയും ശിഷ്യരാക്കി കൊൾവീൻ എന്ന കല്പന പാലിപ്പാൻ നാം ശ്രദ്ധിക്കേണ്ടതാണ്. യേശുവിനെ പ്രസംഗിക്കുന്നതിൽ ലജ്ജിക്കേണ്ടതില്ല. നാം ഈ ദൗത്യം പൂർത്തീകരിച്ചിട്ടില്ല. ഇന്നു ലോക ജനസംഖ്യയുടെ 30% ഉം ഇൻഡ്യയിൽ വെറും 3% ഉം കേരളത്തിൽ 20% ഉം മാത്രമേ ക്രിസ്തുവിനെ രക്ഷകനായി സ്വീകരിച്ചിട്ടുള്ളു എന്ന സത്യം മറന്നു പോകരുത്. സകല ജാതികളോടും ക്രിസ്തുവിനെ പ്രസംഗിപ്പാനും അവരെ ശിഷ്യരാക്കിക്കൊൾവാനും നമുക്കു കടമയുണ്ട്.

3. അയ്യോ ബുദ്ധിഹീനരേ, ക്രിസ്തു ഇങ്ങനെ കഷ്ടം അനുഭവിച്ചിട്ടു തന്റെ മഹത്വത്തിൽ പ്രവേശിക്കേണ്ടതല്ലയോ? (ലൂക്കോ 24:25)

യേശുക്രിസ്തു കഷ്ടം അനുഭവിച്ചു മരിക്കയും ഉയിർക്കയും ചെയ്യേണമെന്നതു ദൈവഹിതമായിരുന്നു; പ്രവാചകന്മാർ മുൻകൂട്ടി പ്രവചിച്ചിരുന്നതിന്റെ പൂർത്തീകരണമായിരുന്നു. ആവ 18:15, സങ്കീ 22:1–21, യെശ. 53:1–12 തുടങ്ങിയ ഭാഗങ്ങളിൽ ക്രിസ്തുവിന്റെ കഷ്ടപ്പാടുകളെക്കുറിച്ചു മുൻകൂട്ടി പ്രവചിച്ചിരുന്നു. യേശു മരിച്ചതു മഹത്വം പ്രാപിക്കേണ്ടതിനായിരുന്നു. യേശുവിന്റെ മഹത്വമാണു ക്രൈസ്തവന്റെ മഹത്വം.

4. നിങ്ങൾ കലങ്ങുന്നതു എന്ത്? നിങ്ങളുടെ ഹൃദയത്തിൽ സംശയം പൊങ്ങുന്നതും എന്ത്? (ലൂക്കോ 24:36)

യേശുക്രിസ്തുവിലുള്ള പൂർണ്ണ വിശ്വാസമാണ് ആവശ്യം. യേശു ക്രിസ്തു ഉയിർത്തു എന്ന വാർത്ത പല ശിഷ്യന്മാരും വിശ്വസിച്ചില്ല. അവരെ യേശു ശാസിച്ചു. ഇന്നും കർത്താവിൽ വിശ്വസിക്കാത്തവർ ഉണ്ട്. അവരോടു കർത്താവു ചോദിക്കുന്ന ചോദ്യങ്ങളാകുന്നു ഇവ. ക്രിസ്തു നമ്മോടുകൂടെ

യുള്ളതിനാൽ യാതൊരു വിധ ഭയാശങ്കകൾക്കോ അധൈര്യത്തിനോ കാര്യമില്ല.

5. അവിശ്വാസിയാകാതെ വിശ്വാസിയായിരിക്ക (യോഹ 20:27)

യേശുക്രിസ്തുവിലുള്ള പൂർണ്ണമായ വിശ്വാസവും സമർപ്പണവുമാണു ക്രിസ്തു പ്രതീക്ഷിക്കുന്നത്. അവിശ്വാസത്തിന് എങ്ങും സ്ഥാനമില്ല. ക്രിസ്തുവിന്റെ ഉയിർപ്പിലും താൻ ജീവിച്ചിരിക്കുന്നു എന്നതിലും പൂർണ്ണമായ വിശ്വാസമാണു നമുക്കാവശ്യം. തോമസ് അപ്പോസ്തോലൻ ആവശ്യപ്പെട്ടതുപോലെ എല്ലാ കാര്യത്തിലും തെളിവ് ആവശ്യമില്ല. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ (യോഹ 20:29) എന്നാണു കർത്താവ് പറഞ്ഞിരിക്കുന്നത്. കാഴ്ചയാലല്ല വിശ്വാസത്താൽ നടക്കുന്നതാണു ക്രിസ്തീയ ജീവിതം.

6. പടകിന്റെ വലതു വശത്തുവല വീശുവീൻ, എന്നാൽ നിങ്ങൾക്കു കിട്ടും (യോഹ. 21:6)

അദ്ധ്വാനിച്ചു ഫലമില്ലാതെ കഴിയുന്നവർക്ക് ആശ്വാസം നൽകുവാൻ ക്രിസ്തുവിനു മാത്രം കഴിയുന്നു. ജീവിതവും ദർശനവും അർത്ഥരഹിതമായി തോന്നുന്നവർക്കു പുതിയ ദർശനവും വഴികളും കാണിച്ചു കൊടുക്കുവാൻ ക്രിസ്തുവിനു കഴിയുന്നു. താല്ക്കാലികമായ പരാജയങ്ങളിൽ മടുത്തുപോകാതെ പുതിയ വഴികൾ തേടുവാനും വിജയത്തിലെത്തുവാനും സാധിക്കും എന്നതാണു ക്രിസ്തുവിന്റെ വചനം കാണിച്ചു തരുന്നത്. മടുത്തു പോകാതെ ക്രിസ്തുവിൽ ആശ്രയിച്ചു ശ്രമിക്കുന്നവർക്കു വിജയം നിശ്ചയമാണ്.

7. നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ? (യോഹ 21:16)

നാം ആരെയാണു സ്നേഹിക്കുന്നത്? നമുക്കുവേണ്ടി ജീവൻ വച്ച യേശു ക്രിസ്തുവിനു നമ്മുടെ ജീവിതത്തിലുള്ള സ്ഥാനമെന്താണ്? ഉത്ഥിതനായ യേശുവിനെ അംഗീകരിക്കുന്നവൻ സ്നേഹിക്കുന്നവനായിരിക്കണം. സ്നേഹമാണു ക്രിസ്തീയതയുടെ അടിസ്ഥാനം. സ്നേഹത്താൽ നിറയുമ്പോൾ ത്യജിപ്പാനും, ക്ഷമിപ്പാനും, അനുസരിപ്പാനും, സഹിപ്പാനും നമുക്കു കഴിയും. ദൈവത്തെ സ്നേഹിക്കുന്നവൻ സ്വസഹോദരങ്ങളെയും സ്നേഹിക്കും,

8. എന്നെ അനുഗമിക്ക (യോഹ. 21:19)

ശേഷം 22-ാം പേജിൽ

# THE LOVE OF CALVARY

**- Philipose Vaidyan**

It is a fact that whatever the degree of shining of an object, it will appear only dim before a brighter object. Thus, even the blazing sun will disappear in the presence of the dazzling brightness of its Creator. But there is a thing that will appear without any diminishing of its brightness anywhere, and that is the love which bore the climax of pain at Calvary!

The Bible states that God is love (1 John 4:8,16). But looking at a world of greatest turmoil, how can one say that this Biblical statement is true A piece of tapestry viewed from the back , appears to be nothing but threads tangled hopelessly. But in its front is a picture which proves the rare skill and patience of the workman. When God is the Workman and we the frames, He is perfecting in the frames His own image for the glory of His Name.

A school for the deaf and dumb was once visited by a man. He wrote on a black board this sentence: "Why has God made me to hear and speak, and made you deaf and dumb?" Most of the children sat palsied before that dreadful "Why?" But a little girl then arose with trembling lips and eyes that were swimming with tears. She walked straight to the board and wrote with a firm hand: "Even so, Father, for so it seemed good in thy sight". She was not worried about her disability, but was confident that it was merely a tool in her Father's hand for shaping her to receive rarest blessings in the life that should inevitably follow.

Job could not understand the purpose of God at the time of the calamities in his life. But at the end he could say: "I know that thou canst do everything" (Job 42:2). Likewise St. Peter in his earlier days appeared to be fearful. But things changed greatly afterwards. For example, there was an occasion in his life when he was kept in prison by Herod the king. He was then fettered by chains and was kept between soldiers. He also knew that he was going to be executed in the very next morning. But he had a sound sleep during that night (Acts 12:6). As another example of how God is shaping the lives of men, think of the life of St. Paul. He was an enemy of the Lord Jesus Christ during his early days. But many years later he could really testify: "Who shall separate us from the love of Christ? shall tribulation, or distress, or persecution, or famine, or nakedness, or peril, or sword?...... For I am persuaded, that neither death, nor life, nor angels, nor principalities, nor powers, nor things present, nor things to come, nor height, nor depth, nor any other creature, shall be able to seperate us from the love of God, which is in Christ Jesus our Lord: (Rom. 8:35-39).

Our God is living God. We can submit our lives to Him so that He may shape them according to His will. The Greatness of the Artist will be manifest only when the picture is complete! We can pray that our Lord Jesus Christ graciously shape the life of each of us. Amen. ●

# പരുമലയിൽ അഞ്ചാം തവണ

സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മറ്റിയ്ക്കും ഔദ്യോഗികമായി രൂപം കൊടുത്ത മുളന്തുരുത്തി സുന്നഹദോസും (1876 ജൂൺ 27-30) ഭരണഘടന പാസ്സാക്കിയ കോട്ടയം എം.ഡി. സെമിനാരി അസോസിയേഷനും (1934 ഡിസംബർ 26) യോജിച്ച സഭയിലെ പുത്തൻകാവ് അസോസിയേഷനും (1958 ഡിസംബർ 26) പോലെ ചരിത്ര പ്രാധാന്യമുള്ളതാണ് 2002 മാർച്ച് 20-ാം തീയിതി ബുധനാഴ്ച കൂടിയ പരുമല അസോസിയേഷൻ. ഇത് പരുമല സെമിനാരിയിൽ കൂടുന്ന അഞ്ചാമത്തെ പള്ളി പ്രതിപുരുഷയോഗമാണ്.

1873 സെപ്തംബർ 8-ാം തീയതി തിങ്കളാഴ്ച കൂടിയ പള്ളി പ്രതിപുരുഷയോഗമാണ് ആദ്യത്തേത്. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ മെത്രാപ്പോലീത്ത വിളിച്ചുകൂട്ടിയ ഈ യോഗത്തിൽ അന്ത്യോഖ്യൻ മെത്രാപ്പോലീത്ത യുയാക്കീം മാർ കൂറിലോസ് അദ്ധ്യക്ഷതവഹിച്ചു. 27 നിശ്ചയങ്ങൾ പാസ്സാക്കി. അസോസിയേഷനും മാനേജിംഗ് കമ്മറ്റിയ്ക്കും രൂപം കൊടുത്തു. അർക്കദ്യാക്കോൻ, സെക്രട്ടറി, മുതൽ പിടി തുടങ്ങിയ സ്ഥാനികൾ ഉണ്ടായിരിക്കണമെന്നു നിശ്ചയിച്ചു. പക്ഷേ ഈ തീരുമാനങ്ങളിൽ മിക്കതും നടപ്പായില്ല. മുളന്തുരുത്തി സുന്നഹദോസ് (1876 ജൂൺ 27-30) ഇവയിൽ പലതും തീരുമാനിച്ച് നടപ്പാക്കി. അതുകൊണ്ട് മുളന്തുരുത്തി സുന്നഹദോസിന്റെ മുന്നോടിയായി ഈ പള്ളി പ്രതിപുരുഷയോഗത്തെ വിശേഷിപ്പിക്കാം. (1999 ആഗസ്റ്റ് ലക്കം മലങ്കര സഭാ മാസികയിൽ എം. കുര്യൻ തോമസ് എഴുതിയ ലേഖനം കാണുക).

പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 1878 ഫെബ്രുവരി 18-ാം തീയതി തിങ്കളാഴ്ച കൂടിയ അസോസിയേഷൻ, പരുമല സുന്നഹദോസ് എന്നറിയപ്പെടുന്നു. പുതിയതായി വാഴിക്കപ്പെട്ട ആറ് മേൽപട്ടക്കാരെയും പുതിയതായി തെരഞ്ഞെടുത്ത 23 പേരെയും മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുത്തി. (മുളന്തുരുത്തി സുന്നഹദോസ് തെരഞ്ഞെടുത്ത 24 അംഗ മാനേജിംഗ് കമ്മറ്റിയിൽ ഇതിനകം ഏഴ് ഒഴിവുകളുണ്ടായിരുന്നു). മുതൽ പിടിയെയും സെക്രട്ടറിയെയും നിയമിച്ചു. നവീകരണക്കാരുമായുള്ള കേസും അതിനായുള്ള പണപ്പിരിവും ഊർജ്ജിതപ്പെടുത്താൻ തീരുമാനിച്ചു.

114 വർഷത്തിന്റെ ഇടവേളയ്ക്കു ശേഷമാണ് പരുമല സെമിനാരി വീണ്ടുമൊരു അസോസിയേഷനു വേദിയായത്. 1992 സെപ്തംബർ 10-ാം തീയതി വ്യാഴാഴ്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെയും മേല്പട്ടസ്ഥാനത്തേക്ക് രണ്ടു പേരെയും തെരഞ്ഞെടുത്തു. (മൂന്നു പേരെ തെരഞ്ഞെടുക്കാനുദ്ദേശിച്ചിരുന്നെങ്കിലും രണ്ടു പേർക്കു മാത്രമേ മതിയായ മിനിമം വോട്ടു ലഭിച്ചുള്ളൂ). ഇവിടെ വച്ചു തന്നെ 1994 മേയ് 26-ാം തീയതി വ്യാഴാഴ്ച കൂടിയ അസോസിയേഷൻ യോഗം പുതിയ മാനേജിംഗ് കമ്മറ്റിയിലേക്ക് 108 പേരെ തെരഞ്ഞെടുത്തു.

**വർഗീസ് ജോൺ തോട്ടപ്പുഴ**

## വൈദീക ചരമം (03.03.2002)



കോട്ടയം ഭദ്രാസനത്തിലെ പ്രമുഖ വൈദികരിലൊരാളും, ദീർഘകാലം കോട്ടയം ഭദ്രാസ പ്രാർത്ഥനായോഗം സെക്രട്ടറിയും ആയിരുന്ന ദിവ്യശ്രീ കെ. എസ്. ജേക്കബ് കശ്ശീശാ, കക്കാട്ട്. കോട്ടയം ഭദ്രാസനത്തിലെ നിരവധി ദേവാലയങ്ങളിൽ വികാരിയായിരുന്നു. മീനടം നേർത്ത് സെന്റ് മേരീസ് ഓർത്തഡോക്സു പള്ളിയിൽ പ. കാതോലിക്കാബാവായുടെയും, മെത്രാപ്പോലീത്താമാരുടെയും കാർമ്മികത്വത്തിൽ ശവസംസ്ക്കാരം നടന്നു.

### ഉപകാരസ്മരണയ്ക്ക്



Roy Kuruvilla, London

Jacob T. Abraham
Othera, Thamarappallil



ഒരു വിശ്വാസി, പഴഞ്ഞി

Teju P. Thomas
Kottarakkara



ഒരു വിശ്വാസി

A. Mathai
Bhulaneswar



# ബാലസഭ



## നടവഴികൾ...

### തള്ളപ്പക്ഷികൾ

മുറ്റത്തൊരു കുഞ്ഞിക്കിളി

പിന്നാമ്പുറത്തു നിന്ന ആശക്കുട്ടി പതിയെ ചുവടു വച്ച് മുറ്റത്തെത്തി

കുഞ്ഞിക്കിളി തത്തി തത്തി വേലിക്കെട്ടിനടുത്തേക്ക് നീങ്ങി

പറക്കമുറ്റാത്ത കിളിയാണ് ശ്രമിച്ചാൽ ഇതിനെ പിടിക്കാം.

ആശ പതിയെ മുന്നോട്ടു നീങ്ങി.

"കീയാം കീയാം"...

തൂവലുകൾ കുടഞ്ഞ് ഒതുങ്ങി നിന്ന് കുഞ്ഞിക്കിളി തുറിച്ചു നോക്കി.

'എന്നെ തൊടരുതെന്ന്' പറയുന്നതുപോലെ തോന്നി അതിന്റെ ചിലയ്ക്കൽ

ആശക്കുട്ടി പതിയെ കൈനീട്ടി

"കീ..." നിനക്കു വേറെ പണിയില്ലേ എന്നാകാം. കരഞ്ഞു കൊണ്ട് അത് വേലിപ്പുറത്ത് കയറി

"കിർ കിർ കിർ" ഹൊ എന്തൊരു ശബ്ദം! തള്ളപ്പക്ഷി പെട്ടെന്നു പറന്നു വന്നു കുഞ്ഞിക്കിളിയുടെ മുന്നിലെത്തി വിറച്ചു ചിലച്ചു

"നീ ഈ മനുഷ്യപ്പെണ്ണിന്റെ മുമ്പിൽ ചാടിയതെന്തിനാണ്" എന്ന് വഴക്കു പറയുകയാണോ? ഇത് ഏത് ജാതി ഭാഷയാണ്. കേട്ടു നിൽക്കാൻ കൊതി തോന്നുന്നു.

"ആശക്കുട്ടീ...."

"നീ ആ കിളിക്കുഞ്ഞിന്റെ പുറകേ ഓടിയാൽ അതിന്റെ തള്ള വന്ന് നിന്റെ ശരീരം കൊത്തിമുറിക്കും ഇങ്ങ് വാ പെണ്ണേ"

ആശ തിരിഞ്ഞു നോക്കി. പിന്നാമ്പുറത്തു നിന്നും അമ്മ വിളിക്കുന്നു.

"ഓ ഇത് എന്റെ തള്ളപ്പക്ഷിയാണ്. ഈ ഭാഷ കേട്ടു നിൽക്കുന്നത് അത്ര ഇമ്പകരമല്ല".

കുഞ്ഞിക്കിളിക്ക് കൈ നീട്ടി ടാറ്റാ പറഞ്ഞ് അവൾ പിന്നാമ്പുറത്തേക്ക് ഓടി

*തോമസ് പി. കൊട്ടാരക്കര*



വരച്ചു പഠിക്കാം



### വചനപാത...

"ആകയാൽ പ്രിയമക്കൾ എന്നപോലെ ദൈവത്തെ അനുകരിപ്പിൻ" (എഫെ. 5:1)

പ്രിയ കൂട്ടുകാരേ,

പരീക്ഷയെ, നേരിടേണ്ട വിധം കഴിഞ്ഞ ലക്കങ്ങളിൽ പറഞ്ഞുവല്ലോ, ഇനി നമുക്ക് ചില വിശ്രമ രീതികളെപ്പറ്റി ചിന്തിക്കാം.

ഭൂമിയിൽ ജീവിക്കുന്നവയ്ക്കെല്ലാം അവശ്യം വേണ്ട കാര്യമാണ് വിശ്രമം. പ്രത്യേകിച്ചും കഠിനാദ്ധ്വാനികൾക്ക്. പരീക്ഷയ്ക്കു മിനക്കെട്ടിരുന്നു പഠിക്കുന്ന നമുക്കും വേണം വിശ്രമം. അതെങ്ങനെ സാധിക്കും.

1) കണ്ണുകൾക്ക് അധികം ആയാസം നല്കരുത്. ദീർഘനേരം ഇരുന്നു വായിച്ചു കഴിഞ്ഞാൽ കണ്ണുകളടച്ച് സ്വസ്ഥമായിരിക്കുകയോ, ദൂരെ കാണുന്ന പച്ചപ്പുകളിലേക്ക് നോക്കിയിരിക്കുകയോ ചെയ്യാം.

2) ഒരേ ഇരിപ്പിൽ ഇരിക്കാതെ എഴുന്നേറ്റു നടക്കുകയും കൈകാലുകൾ ചലിപ്പിക്കുകയും ചെയ്യണം.

3) ഗ്രഹിക്കാൻ കഠിനമായ വിഷയങ്ങൾ തുടങ്ങുന്നതിനു മുൻപും പിൻപും സ്വതന്ത്രമായി ഇറങ്ങി നടന്ന് മനസ്സ് ലഘുവാക്കുക.

ഓർക്കുക, വിശ്രമ അലസതയും, ഉറക്കവുമല്ല. അദ്ധ്വാനത്തിന്റെ മറുവശമാണ്. ക്ലാസുമുറികളിലും, പഠനമുറിയിലും ഉന്മേഷത്തോടെയിരിക്കൂ.....

*എബി വർഗ്ഗീസ് വടശ്ശേരിക്കര*

### വിളക്ക്

വിളക്ക് കൊളുത്തി വെ-യ്ക്കൂ
തണ്ടിന്മീതെ വെയ്-ക്കൂ
മൂടിവെയ്പാന-ല്ല
താഴെ വയ്പാന-ല്ല
കർത്തൃശോഭയോ-ടെ
മിന്നിവിളങ്ങീ-ടാൻ

(വി. ലൂക്കോസ് 8:16-17)

*By ATP*

### ബുദ്ധിമാൻ



# പ്ലേഗിനെ ഭയപ്പെടാത്ത സാക്ഷാൽ ഇടയൻ

*1110–ൽ കുന്നംകുളത്ത് പ്ലേഗ് മഹാമാരി പിടിപ്പെട്ടപ്പോൾ കോട്ടയം ഇടവകയുടെ നി.വ.ദി. ശ്രീ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് (പാമ്പാടിതിരുമേനി) ഇവിടെ എഴുന്നെള്ളിയതിനെ സംബന്ധിച്ച് തൃശൂർ നിന്ന് ശ്രീ. കെ.വി. രാഘവൻ നായരുടെ പത്രാധിപത്യത്തിൽ പുറപ്പെടുന്ന "ഗോമതി"യിൽ "പ്ലേഗിനെ ഭയപ്പെടാത്ത സാക്ഷാൽ ഇടയൻ" എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതാണ് താഴെ ചേർക്കുന്നത്:–*

1110 മകരം 30–നു കുന്നംകുളം ഇടവകയിൽ പ്ലേഗ് ബാധിച്ചിരിക്കുന്നു എന്ന വിവരം അറിഞ്ഞപ്പോൾ സുറിയാനി സഭാമേലദ്ധ്യക്ഷനായ വി. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് ഈ ഇടവകയ്ക്കുവേണ്ടി പ്രത്യേക പ്രാർത്ഥനകളും, ആരാധനകളും കഴിച്ചു വരികയായിരുന്നു. എന്നാൽ ഈ മഹാമാരി വർദ്ധിച്ചു വരുന്നു എന്നു കേട്ട ഉടനെ മാർ ഗ്രീഗോറിയോസ് തിരുമേനി ഇവിടേക്ക് പുറപ്പെട്ടിട്ടുണ്ടെന്നുള്ള കമ്പി ഇന്നലെ കിട്ടി ഇന്ന് കാലത്ത് 11–നുള്ള വണ്ടിക്ക് തിരുമനസ്സുകൊണ്ട് തൃശൂർ സ്റ്റേഷനിൽ എത്തി. മെസ്സേഴ്സ് എം. എ. ചാക്കോ, ചുങ്കത്തെ ഇയ്യു, മാർത്തോമ്മാ പള്ളി കൈക്കാരൻ പാറമേൽ ചുമ്മാർ, മുതലായവർ തിരുമേനിയെ അവിടെ വെച്ചു സ്വീകരിക്കുകയും, ഒന്നര മണിയോടുകൂടി കുന്നംകുളത്ത് എത്തിച്ചേരുകയും ചെയ്തു.

തിരുമനസ്സുകൊണ്ട് കുന്നംകുളം പഴയപള്ളിയിൽ താമസിച്ച്, പ്രാർത്ഥനകൾ നടത്തുകയും മുന്നുദിവസം പ്രത്യേക നോമ്പ് അനുഷ്ഠിക്കുവാൻ ജനങ്ങളോട് കല്പിക്കുകയും ഉണ്ടായി.

കക്ഷിഭേദം നോക്കാതെ തിരുമേനി പ്ലേഗുബാധിതരായവരെ സന്ദർശിക്കുകയും, അവർക്കുവേണ്ടി പ്രാർത്ഥനകൾ നടത്തുകയും ചെയ്തുപോന്നു.

ഇങ്ങനെ സ്വന്തം ജീവനെ മറ്റുള്ളവർക്കുവേണ്ടി ബലിയർപ്പിക്കുവാൻ മുതിർന്ന ഒരു ത്യാഗമൂർത്തിയാണ് വന്ദ്യ തിരുമേനി.



*മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ*

***പാമ്പാടി തിരുമേനിയുടെ ഓർമ്മ ഏപ്രിൽ 4,5 തീയതികളിൽ പൊത്തമ്പുറം ദയറായിൽ നടത്തപ്പെട്ടു.***

# വാക്കുകൾക്കുള്ളിൽ ഈശ്വരൻ ഒളിഞ്ഞിരിക്കുന്നു

'നാദമദ്ധ്യേ സദാശിവഃ' സംസ്കൃതത്തിലെ പ്രസിദ്ധമായ ഒരു സുഭാഷിതമാണിത്. വാക്കുകൾക്കുള്ളിൽ ഈശ്വരൻ സ്ഥിതിചെയ്യുന്നു എന്നാണിതിനർത്ഥം.

ഈ ആശയവുമായി ബന്ധപ്പെട്ട ഒരു നാടോടിക്കഥ പത്തൊൻപതാം നൂറ്റാണ്ടിൽ കിഴക്കൻ യൂറോപ്പിൽ പ്രചാരത്തിലിരുന്നു. പ്രസിദ്ധനായ ഒരു ബിഷപ്പിനെക്കുറിച്ച് ഇടവകക്കാരിലൊരാൾ അപവാദങ്ങൾ പറഞ്ഞു പരത്താൻ തുടങ്ങി. ബിഷപ്പിന്റെ പ്രതിച്ഛായയ്ക്ക് മങ്ങലേറ്റു. ദുഃഖിതനായി തിരുമേനി തന്റെ എതിരാളി ചെയ്യുന്ന മഹാപാതകത്തിന്റെ പ്രത്യാഘാതം എത്ര വലുതാണെന്ന് അയാളെ ധരിപ്പിക്കാൻ തീരുമാനിച്ചു. ഒരു ദിവസം എതിരാളിയെ വിളിച്ചുവരുത്തി തൂവലുകൾ നിറച്ച ഒരു സഞ്ചി അയാളെ ഏല്പിച്ചു. ശക്തമായി കാറ്റടിക്കുന്ന സമയത്ത് സഞ്ചി തുറന്നു വയ്ക്കാൻ തിരുമേനി ആവശ്യപ്പെട്ടു. തിരുമേനി പറഞ്ഞതുപോലെതന്നെ അയാൾ ചെയ്തു. കാറ്റത്ത് മുഴുവൻ തൂവലുകളും പറന്നു പോയി എന്ന് അയാൾ വന്ന് തിരുമേനിയെ ധരിപ്പിച്ചു. എങ്കിൽ പറന്നുപോയ തൂവലുകൾ മുഴുവൻ പെറുക്കി എടുത്ത് സഞ്ചിയിലാക്കി തിരിച്ചു കൊണ്ടു വരാൻ തിരുമേനി ആവശ്യപ്പെട്ടു. അസാദ്ധ്യം എന്ന് പറഞ്ഞ് എതിരാളി പിൻവാങ്ങി. താങ്കൾ അപവാദപ്രചരണത്തിനുപയോഗിച്ച വാക്കുകൾ ഇതുപോലെയാണെന്ന് ബിഷപ്പ് അയാളോടു പറഞ്ഞു. അസ്ത്രങ്ങൾ പോലെയാണ് വാക്കുകൾ. ഒരിക്കൽ തൊടുത്തു വിട്ടാൽ പിന്നീടൊരിക്കലും ആവനാഴിയിലേക്ക് തിരിച്ചുവരികയില്ല. അതുകൊണ്ട് വാക്കുകൾ ഉപയോഗിക്കുന്നത് വളരെ സൂക്ഷിച്ചു വേണമെന്ന് തിരുമേനി അയാളെ ഉപദേശിച്ചു. ലജ്ജിതനായി അയാൾ തിരിച്ചുപോയി അപവാദപ്രചരണം നിറുത്തി എന്നാണ് കഥ.

സ്ഥാനത്തും അസ്ഥാനത്തും അശ്രദ്ധമായി ഉപയോഗിക്കുന്ന വാക്കുകൾ മറ്റുള്ളവരിൽ ചെലുത്തുന്ന ദോഷകരമായ പ്രത്യാഘാതം എത്ര വലുതാണെന്ന് നാം പലപ്പോഴും ചിന്തിക്കാറില്ല. ജീവിതത്തെ തളർത്താനും വളർത്താനും വാക്കുകൾക്ക് കഴിയും. ചില വാക്കുകൾ കൂരമ്പുകൾ പോലെ ഹൃദയത്തിൽ ആഞ്ഞുതറയ്ക്കും. മറ്റു ചിലവ മന്ദമാരുതനെപ്പോലെ കുളിർമ്മ നൽകും. ഇമ്പമുള്ള വാക്ക് തേൻകട്ടയ്ക്കു തുല്യമാണെന്നും അത് മനസ്സിന് മധുരവും അസ്ഥികൾക്ക് ഔഷധവും ആണെന്ന് (സദൃ. 16:24) ശലോമോൻ നമ്മേ പഠിപ്പിക്കുന്നു. "എടാ കഴുതേ ഇവിടെ വാ" എന്ന് ഒരു പിതാവ് ദേഷ്യം വന്നപ്പോൾ ഒരു കുട്ടിയെ വിളിക്കുന്നതു കേട്ടു. ആ കുട്ടിയുടെ വ്യക്തിത്വത്തെ ഈ വാക്കുകൾ എത്ര മാത്രം ഹനിച്ചിരിക്കും എന്നു ചിന്തിക്കാവുന്നതേയുള്ളു. "ഇങ്ങുവാ മോനേ" എന്നു വിളിച്ചിരുന്നെങ്കിൽ കേൾവിക്കാരനിലും കുളിർമ്മ പകരാൻ പ്രസ്തുതവാക്കുകൾ സഹായിച്ചേനെ. കുടുംബ കലഹം ഉണ്ടാക്കാൻ ഒരു വാക്കു മതി. നാവ് ഒരു തീയാണെന്ന് വി. യാക്കോബ് (3:5) സമർത്ഥിക്കുന്നു. കുറഞ്ഞോരു തീ വലിയ കാടിനെ കത്തിക്കുന്നതുപോലെ കോപം വരുമ്പോൾ നാം ഉപയോഗിക്കുന്ന ചില വാക്കുകൾ വർഷങ്ങളായി നിലനില്ക്കുന്ന ബന്ധങ്ങളെയാണ് തകർക്കുന്നത് എന്ന് വിസ്മരിക്കരുത്.

മന്ത്രം പോലെയാണ് വാക്കുകൾ. അപരിമേയമായ ശക്തിയാണിതിനുള്ളത്. വെളിച്ചം ഉണ്ടാവട്ടെ എന്നു ദൈവം കല്പിച്ചപ്പോൾ. വെളിച്ചം ഉണ്ടായി (ഉല്പത്തി 1:3). വെളിച്ചം മാത്രമല്ല ഈ ലോകത്തെത്തന്നെ ദൈവം സൃഷ്ടിച്ചത് വാക്കുകൾ കൊണ്ടാണെന്നാണ് വേദപുസ്തകം സമർത്ഥിക്കുന്നത്. "ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവമായിരുന്നു" (യോഹ.1:1) ഇവിടെ വചനം എന്നു പറയുന്നത് വെറുംവാക്കിനെപ്പറ്റിയല്ല. ഗ്രീക്ക് ഭാഷയിലെ ലോഗോസ്, (logos) എന്ന ദിവ്യജ്ഞാനാത്മകമായ വാക്കിനെപ്പറ്റിയാണ്. ഈശ്വരാംശമാണ് വാക്കുകൾക്കുള്ളിൽ നിറഞ്ഞു നില്ക്കുന്നത് എന്നർത്ഥം. വാക്കുതന്നെയാണ് ബ്രഹ്മം എന്നാണ് ഭാരതീയവിശ്വാസവും. "ഓം" എന്ന 'അക്ഷരം' ബ്രഹ്മം തന്നെയാണ് എന്ന് ഗീതയും പറയുന്നു.

ചില സന്ദർഭങ്ങളിൽ നമ്മൾ പറയുന്ന വാക്കുകൾക്കും പറയാതിരിക്കുന്ന വാക്കുകൾക്കും തുല്യ പ്രാധാന്യമാണുള്ളത്. 1948 ജനുവരി 30-ന് മഹാത്മാഗാന്ധി വധിക്കപ്പെട്ട സംഭവം ഓൾ ഇൻഡ്യ റേഡിയോയിലൂടെ പ്രക്ഷേപണം ചെയ്തത് ഇങ്ങനെയാണ്. "ഇന്ന് സായാഹ്നം 5.20-ന് ഡൽഹിയിൽ വച്ച് മഹാത്മാഗാന്ധി വധിക്കപ്പെട്ടു. ഘാതകൻ ഒരു ഹിന്ദുവാണ്." അവസാനത്തെ വാചകം അന്നത്തെ ഗവർണർ ജനറൽ മൗണ്ട് ബാറ്റൻ പ്രഭുവിന്റെ നിർദ്ദേശപ്രകാരമാണ് ചേർത്തത്. ഈ വാചകം സംപ്രേഷണം ചെയ്തില്ലായിരുന്നുവെങ്കിൽ ഹിന്ദു-മുസ്ലീം സംഘർഷം മൂർച്ഛിച്ചു നിന്ന ആ കാലഘട്ടത്തിൽ ഇൻഡ്യയിൽ എന്തു സംഭവിക്കുമായിരുന്നുവെന്ന് ചിന്തിക്കാവുന്നതേയുള്ളു. ഒരു വലിയ വർഗ്ഗീയ കലാപത്തിൽ നിന്ന് ഭാരതത്തെ രക്ഷിക്കാൻ മൗണ്ട് ബാറ്റൻ പ്രഭുവിന്റെ വിവേകം നിറഞ്ഞ ഈ വാക്കുകൾക്ക് കഴിഞ്ഞു. ജ്ഞാനിയുടെ വായിലെ ഇത്തരം വാക്കുകൾ ലാവണ്യമുള്ള വയാണെന്ന് സഭാപ്രസംഗി (10:12) യിലൂടെ ശലോമോൻ നമ്മേ ഓർമ്മിപ്പിക്കുന്നു.

നല്ല സംസാരം എന്നു പറയുന്നത് പറയേണ്ട വാക്കുകൾ പറയേണ്ട സമയത്തു പറയുക മാത്രമല്ല, പറയേണ്ടാത്തതിനെ നിയന്ത്രിക്കാനുള്ള കഴിവു കൂടിയാണ്. വ്യർത്ഥ സംസാരത്തിൽ നിന്നു രക്ഷിക്കണമേ എന്നാണു 91 ഉം, 120 ഉം മസുമൂറകളിൽ നാം പ്രാർത്ഥിക്കുന്നത്. മറ്റുള്ളവരെ താഴ്ത്തി സംസാരിക്കുന്നതും, സ്വയം പുകഴ്ത്തുന്നതും, അപവാദം പരത്തുന്നതും, അതിശയോക്തി കലർത്തി സംസാരിക്കുന്നതും, പരാതിപ്പെടുന്നതും, കുറ്റപ്പെടുത്തുന്നതും ഒക്കെ വ്യർത്ഥ സംസാരത്തിന്റെ ലക്ഷണങ്ങളാണ്. "നിന്റെ വാക്കുകളാൽ നീ നീതീകരിക്കപ്പെടുകയും,



11-ാം പേജിൽ നിന്നു തുടർച്ച

യേഷൻ മാനേജിംഗ് കമ്മറ്റിയായി തിരഞ്ഞെടുത്തവർ

1. V. Rev. P.C. Stephen Cor-episcopa
Mavelil
Amayannoor P.O, Kottayam.

2. Adv. A.Z. Jacob
Kudakasseril Building
Kottayam- 686 002.

**18. മദ്രാസ് മെത്രാസനം**

1. V. Rev. Joseph Thaliyaparambil
Cor-episcopa
Vicar, St. Thomas Mount O.C
St. Thomas Nagar
Puzhuthivakkam, Chennai 600091.

2. Rev. Fr. P. P. Jacob
St. Gregorios Orthodox Cathedral
18, Hosur Road, Bangalore 560 025.

3. Mr. M. A. Abraham
4 Lakshmi Street
Kilpauk, Chennai 600010.

4. Mr. Thomas John
Manayil, 27, Rudra Nagar,
Loth Kunta, Secunderabad.

5. Mr. C. A. Eapen
5824 Subhash Nagar Etn.
Nelamangala, Bangalore 562123.

6. Mr. T. C. Thomas
H. 25 Sector I & II
Koodal Nagar, H.B. Colony
Anaiyoor PO., Madurai 625 017.

**19. ബോംബെ മെത്രാസനം**

1. Rev. Fr. C. V. Kuriakose
C-2/19, Pleasant Park
Oppo. Fatima Nagar, Pune 411 013.

2. Rev. Fr. Yaunan Mulammoottil
2D 303 Pawai Vihar, Powai
Mumbai 400 076.

3. Mr. George Pothan
PO. Box 217, Doha, Quatar.

4. Mr. Joy K. G. Varghese
8/120, Adarsh Nagar
Prebhadevi, Mumbai 400 025.

5. Mr. Mathai Mampallil
24/4 Bimanagar, Satellite Road
Ahmedabad -15.

6. Mr. M. T. Kochukunju
Mukaladiyil, Opp. IIT
Powai, Mumbai 400 076.

**20. കൽക്കട്ടാ മെത്രാസനം**

1. V. Rev. K. C. Mathew Corepiscopa
M. G. M. H.S, School,
Hathital, Jabalpur.

2. Rev. Fr. Jacob Scaria
Qr. No. 247, Unit -6
South Side, Kharagpur
W. Bengal 721 301.

3. Shri Varghese E. P.
P.O. Box 1096, Safat 13011,
Kuwait.

4. Prof. K. C. Mani
M. G. M. H.S. School
Sector 6, Bhilai.

5. Shri V. C. Ninan
3/A-5, Basera Apts.
Katol Road,
Nagpur 440 013.

6. Shri M. V. Varghese
Flat No. 202, 4, Mayfair Road,
Mayfair Gardens,
Kolkata 700 019.

**21. ഡൽഹി മെത്രാസനം**

1. Rev. Fr. Philip M. Samuel
Mar Gregorios Orthodox Church
B-2 Janakpuri, New Delhi 110 058.

2. Rev. Fr. Shaji Mathews
St. Mary's Cathedral
C-3, SDA, Haus Khaz
New Delhi 110 016.

3. Shri M. G. George Muthoot
G-74, East of Kailash
New Delhi 110 065.

4. Shri George Varghese(UNI)
30, Samachar Apts.,
Mayur Vihar
Phase I, Delhi 110 091.

5. Shri Jose Kurian
D-6-II, M.S. Flats,
Sector XIII, R.K. Puram
New Delhi 110 022.

6. Shri Thomas Paul
PO. Box 19932, Sharja, U.A.E.

**22. അമേരിക്ക മെത്രാസനം**

1. V. Rev. P.S. Samuel Corepiscopa
170 Bridgwood PR Dr
Jericho, NY 11753.

2. Shri Korah K. Korah
Bethel House
238 Alboume Ave
Staten Island, NY. 10309.

3. Shri Philipose Philip
193 Kings Highway
Congers, NY. 10920.

**23. കാനഡ–യു.കെ., യൂറോപ്പ് മെത്രാസനം**

1. Rev. Fr. Lazarus OIC
Apt. 202-15605-98 Ave.
Edmonton, T5P, OG7
Alberta, Canada.

2. Shri Matt Mathews
1407- Winterberry Drive
Burlington- ONTARIO
Canada- L7P, 4TA.

3. Dr. M.S. Alexander
21 Dunstarn Drive
Leeds- LS. 16- 8EH
England, U.K.



നിന്റെ വാക്കുകളാൽ കുറ്റം വിധിക്കപ്പെടുകയും ചെയ്യു'' മെന്ന് വി. മത്തായി (12:37) നമുക്കു മുന്നറിയിപ്പു തരുന്നു. വ്യർത്ഥ സംസാരം ഒരു ക്രിസ്ത്യാനിക്കു ചേർന്നതല്ല എന്ന് വി. പൗലൂസും (എഫേസ്യർ 5:4) നമ്മേ ഓർമ്മിപ്പിക്കുന്നു.

മനുഷ്യനു മാത്രമാണ് വാക്കുകളുടെ വരദാനം ലഭിച്ചിട്ടുള്ളത്. ഈ ദൈവിക കൃപയെ വളരെ സൂക്ഷ്മതയോടെ ഉപയോഗിക്കണം. ഇനിയും സംസാരിക്കുന്നതിനു മുമ്പ് അല്പം ഒന്നാലോചിക്കുക. ഇതു ഞാൻ ഈ സമയത്തു പറയേണ്ട വാക്കാണോ? ഈ വാക്ക് ഒഴിവാക്കി കൂടേ? ഇതുപയോഗിച്ചാൽ കേൾവിക്കാരനിൽ അസ്വസ്ഥത ഉണ്ടാവുമോ? അല്പം കൂടി ശ്രദ്ധയോടും ബുദ്ധിപരമായും വാക്കുകളെ ഉപയോഗിച്ചാൽ ബന്ധങ്ങൾ പുഷ്ടിപ്പെടുന്നതും ജീവിതം കൂടുതൽ സന്തോഷകരമാകുന്നതും കാണാൻ നിങ്ങൾക്കു സാധിക്കും.



പരുമലയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി
അസോസിയേഷന്റെ മുഖ്യ പ്രവേശന കവാടം



പരുമല സെമിനാരിയിൽ നിന്നും അസോസിയേഷൻ നഗ
റിലേക്കുള്ള ഘോഷയാത്രയുടെ മുൻനിര



അഭി. തിരുമേനിമാർ ഘോഷയാത്രയിൽ



ഘോഷയാത്രയുടെ ഒടുവിലായി പ. കാതോലിക്കാബാ
വായും നിയുക്തകാതോലിക്കാ ബാവായും എഴുന്നള്ളുന്നു



അഭി. തിരുമേനിമാർ അസോസിയേഷൻ വേദിയിൽ



പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷ പ്രസംഗം നടത്തുന്നു



അസോസിയേഷൻ പ്രതിനിധികൾ: ഒരു ദൃശ്യം



സുപ്രീം കോടതി നിരീക്ഷകൻ ജസ്റ്റിസ് മളിമഠ് തെര
ഞ്ഞെടുപ്പു വിധി പ്രഖ്യാപനത്തിൽ ഒപ്പു രേഖപ്പെടുത്തുന്നു

ഫോട്ടോ: ബ്രോണ ബാബു

# "ഈ മനുഷ്യൻ സംസാരിക്കുന്നതു പോലെ ആരും ഒരുനാളും സംസാരിച്ചിട്ടില്ല" (യോഹ. 7:46)

ജെ. യേശുദാസൻ നെടുമൺകാവ്

യേശുവിനെ ബന്ധിക്കുവാൻ വേണ്ടി പുരോഹിതൻമാരും പരീശൻമാരും പടയാളികളെ അയയ്ക്കുന്നു (യോഹ. 7:32) അവർ മടങ്ങി വന്ന് നല്കുന്ന റിപ്പോർട്ടാണ് ഉദ്ധരിച്ച വാക്യം. ചേവകർ യേശുവിനെ പിടിച്ചില്ല. പകരം യേശുവിന്റെ പ്രഭാഷണങ്ങളിലും ഉപദേശങ്ങളിലും ആകൃഷ്ടരായി ദൗത്യം വെടിഞ്ഞ്, അഥവാ മറന്ന് മടങ്ങിപ്പോന്നു.

യേശു ആരെന്ന് അവർക്കറിയാമായിരുന്നില്ല. ഒരു കുറ്റവാളി, ഒരു വിപ്ലവകാരി എന്ന മുൻവിധിയോടെ മാത്രമായിരിക്കാം അവർ അവനെ സമീപിച്ചത്. എങ്കിലും അവന്റെ വാക്കുകൾ, ഒരു ഉറച്ച തീരുമാനമെടുക്കുവാൻ അവരെ പ്രേരിപ്പിച്ചു. യേശുവിനെ പിടിക്കാതെ വന്നാൽ കുറ്റാരോപണമോ ശിക്ഷയോ ഉണ്ടാകുമെന്ന് അവർക്കറിയാമായിരുന്നു. എന്നാൽ പടയാളികളെ പിൻതിരിപ്പിക്കുവാൻ തക്കവണ്ണം "ഈ മനുഷ്യന്റെ" സംസാരത്തിന്റെ പ്രത്യേകതകൾ എന്തായിരുന്നു എന്നും അവ നമ്മെ എപ്രകാരം സ്വാധീനിക്കുന്നു എന്നും മനസിലാക്കുവാൻ ഈ ചെറിയ ചിന്തയിലൂടെ ശ്രമിക്കുകയാണ്.

1) ഈ മനുഷ്യൻ ദൈവത്തിന്റെ ശബ്ദമായിരുന്നു. "ആദിയിൽ വചനം ഉണ്ടായിരുന്നു വചനം ദൈവമായിരുന്നു. (യോഹ. 1:1)"

ഈ വചനത്തെക്കുറിച്ച് ദൈവം തന്നെ സാക്ഷിക്കുന്നത്: "എന്റെ വചനം തീ പോലെയും പാറയെ പിളർക്കുന്ന ചുറ്റിക പോലെയും അല്ലയോ" (യിര. 23:29)" ഇതു കേട്ടിട്ടാണ് ചേവകർക്ക് തോന്നിയത്, ഈ മനുഷ്യൻ സംസാരിക്കുന്നതുപോലെ ആരും ഒരുനാളും സംസാരിച്ചിട്ടില്ല എന്ന്. തിരുവചനം അവർ ഗ്രഹിച്ചിരുന്നില്ല. വേദപുസ്തകം എന്തെന്ന് അവർക്കറിയാമായിരുന്നില്ല. അവർ റോമാ പട്ടാളക്കാർ ആയിരുന്നു. എന്നിട്ടും അവന്റെ വാക്കുകൾ അവരിൽ ചലനങ്ങൾ ഉളവാക്കുവാൻ മതിയായവയായിരുന്നു.

2) അവന്റെ വചനം നമ്മെ ശുദ്ധീകരിക്കുന്നതാകുന്നു."ഞാൻ നിങ്ങളോടു സംസാരിച്ച വചനങ്ങളാൽ നിങ്ങൾ ശുദ്ധി



യുള്ളവരാകുന്നു" (യോഹ 17:3) ഈ വിശുദ്ധിയുടെ മാസ്മര പ്രഭാവത്താലാണ് യേശുവിനെ അവർ കയ്യേറ്റം ചെയ്യാതെ പിൻമാറിയത്.

3) അവന്റെ ശബ്ദം അധികാരത്തോടു കൂടിയതായിരുന്നു."അവരുടെ ശാസ്ത്രിമാരെപ്പോലെ അല്ല. അധികാരമുള്ളവനായിട്ടത്രേ അവൻ അവരോട് ഉപദേശിച്ചത്." (മത്താ. 7:29).

ഈ അധികാര ശബ്ദം കേട്ടിട്ടായിരുന്നു ചേവകർ തങ്ങളുടെ അധികാരം മറന്ന് പിൻമാറിയത്.

4) അവന്റെ വചനങ്ങൾ വിസ്മയം ജനിപ്പിക്കുന്നതായിരുന്നു."പുരുഷാരം അവന്റെ വചനത്തിൽ വിസ്മയിച്ചു" (മത്താ. 7:28) ചേവകരും ഇതു കേട്ട് വിസ്മയ ഭരിതരായി മടങ്ങിപോന്നു.

5) അവന്റെ ശബ്ദം മരിച്ചവരെ ഉയർപ്പിക്കുന്നതായിരുന്നു. "മരിച്ചവർ അവന്റെ ശബ്ദം കേൾക്കുകയും കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന നാഴിക വരുന്നു, ഇപ്പോൾ വന്നുമിരിക്കുന്നു" (യോഹ. 5:26). ലോകം കണ്ടിട്ടുള്ളതിലേക്കും ക്രൂരൻമാരും, ധർമ്മവും നീതിയും നോക്കാതെ കർത്തവ്യം മാത്രം നിറവേറ്റാൻ ശീലിച്ചവരുമായിരുന്നു റോമാ പടയാളികൾ. യേശുവിന്റെ ശബ്ദം, കേട്ട് അവരിൽ മരിച്ചു കിടന്നിരുന്ന നീതി ബോധം ഉണർന്നവരായി, അവനെ ബന്ധിക്കാതെ തിരികെ പോരുകയാണ് ഉണ്ടായത്.

6) അവന്റെ ശബ്ദം പിശാചിനെ തോല്പ്പിക്കുന്നതായിരുന്നു. "യേശു അവനോട്, സാത്താനേ എന്നെ വിട്ടുപോ എന്ന് പറഞ്ഞു. അപ്പോൾ പിശാച് അവനെ വിട്ടുപോയി (മത്താ. 4:11; ലൂക്കോ. 8:33) ദൈവം മുൻ നിശ്ചയിച്ച നാഴികയ്ക്ക് മുമ്പായി യേശുവിനെ പിടിച്ച് കൊല്ലുവാനുള്ള പൈശാചിക ഗൂഢാലോചനയിൽ നിന്നും ചേവകരെ പിൻതിരിപ്പിച്ചത് അവന്റെ ശബ്ദത്തിന്റെ പ്രേരണയായിരുന്നു.

7) അവന്റെ ശബ്ദം പാപത്തെയും രോഗത്തെയും ഇല്ലാതാക്കുന്നതായിരുന്നു. "എനിക്ക് മനസുണ്ട്, നീ ശുദ്ധമാക" (മത്താ. 8:3) "നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു" (മത്താ. 9:2) ഇങ്ങനെ യേശു തന്റെ വാക്കാൽ രോഗശാന്തി വരുത്തുകയും പാപമോചനം കൊടുക്കുകയും ചെയ്തു. ഇവയെല്ലാം കാണുകയും കേൾക്കുകയും ചെയ്തതാണ് ചേവകർ പറഞ്ഞത്. ഈ മനുഷ്യൻ സംസാരിക്കുന്നതുപോലെ ആരും ഒരുനാളും സംസാരിച്ചിട്ടില്ല എന്ന്.

8) അവന്റെ ശബ്ദം ലാവണ്യം നിറഞ്ഞതായിരുന്നു. "അവന്റെ വായിൽ നിന്നും പുറപ്പെടുന്ന ലാവണ്യ വാക്കുകൾ നിമിത്തം അവനെ പുകഴ്ത്തി" (ലൂക്കോ 4:28) ഈ പുകഴ്ചയോടെയാണ്

ചേവകർ തിരികെ പോന്നത്. "നിങ്ങളും തെറ്റിപ്പോയോ? പ്രമാണികളിലാകട്ടെ പരീശന്മാരിൽ ആകട്ടെ ആരെങ്കിലും അവനെ വിശ്വസിച്ചിട്ടുണ്ടോ? എന്ന് ഭർത്സിക്കപ്പെടുവാൻ തക്കവണ്ണം, പടയാളികൾ യേശുവിന്റെ ലാവണ്യ വാക്കുകളിൽ ആകൃഷ്ടരായിരുന്നു. സമൂഹത്തിന്റെ പരിഹാസം ഭയന്ന് യേശു ക്രിസ്തുവിന്റെ വചനങ്ങളിൽ ലജ്ജിക്കുന്ന ഇന്നത്തെ ക്രിസ്ത്യാനികളെക്കാൾ എത്രയോ ഉന്നതരായിരുന്നു ഈ റോമൻ പടയാളികൾ!

9) അവന്റെ ശബ്ദം ആശ്വസിപ്പിക്കുന്നതാകുന്നു. തളർന്നിരിക്കുന്നവരെ വാക്കുകൊണ്ട് താങ്ങുവാൻ അറിയേണ്ടതിന് യഹോവയായ കർത്താവ് എനിക്ക് ശിഷ്യൻമാരുടെ ആത്മാവ് തന്നിരിക്കുന്നു (യെശ. 50:4). "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളവരേ! എല്ലാവരും എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും". (മത്താ. 21:8)

10) അവന്റെ ശബ്ദം വാഗ്ദത്തമാകുന്നു. "ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടും കൂടി അത്താഴം കഴിക്കും" (വെളി. 3:20)

11) അവന്റെ ശബ്ദം സ്നേഹത്തിന്റെ ശബ്ദമായിരുന്നു. "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എന്റെ കല്പന" (യോഹ. 15:12) ഈ ആശ്വാസവചനങ്ങളും, വാഗ്ദാനങ്ങളും സ്നേഹത്തിന്റെ ശബ്ദവും ശ്രവിച്ചിട്ടായിരുന്നു ക്രൂരൻമാരായിരുന്ന പടയാളികൾ യേശുവിനെ ബന്ധിക്കാതെ മടങ്ങിയത്. യേശുവിന്റെ ശബ്ദത്തിന്റെ പ്രത്യേകതകളാണ് പടയാളികളെ തങ്ങളുടെ ദൗത്യത്തിൽ നിന്നും പിൻ തിരിപ്പിച്ചതെന്ന് അവർ തന്നെ സാക്ഷിക്കുന്നു. യോഹ. 7:45,46)

യേശു ആരെന്ന് നമുക്കറിയാം. ജീവനുള്ള ദൈവത്തിന്റെ പുത്രൻ, ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്, ജീവന്റെ അപ്പം, ജീവിപ്പിക്കുന്ന കല്ല്, ഇങ്ങനെ യേശുവിൽക്കൂടിയുള്ള രക്ഷയുടെ മർമ്മങ്ങൾ നാം അറിയുന്നവരാണ്. അവന്റെ ശബ്ദം നാം എത്ര നാളായി കേൾക്കുന്നു. വിശുദ്ധീകരിക്കുന്ന വചനം, അനുതാപം ഉളവാക്കുന്ന വചനം, അധികാരമുള്ള ശബ്ദം, വിസ്മയം ജനിപ്പിക്കുന്ന ശബ്ദം, ജീവിപ്പിക്കുന്ന ശബ്ദം, പിശാചിനെ തോല്പിക്കുന്ന ശബ്ദം, രോഗത്തെ ശമിപ്പിക്കുന്ന ശബ്ദം, പാപത്തെ നീക്കുന്ന ശബ്ദം, ലാവണ്യം നിറഞ്ഞ ശബ്ദം, വാഗ്ദത്തത്തിന്റെ ശബ്ദം, ആശ്വസിപ്പിക്കുന്ന ശബ്ദം, സ്നേഹത്തിന്റെ ശബ്ദം. ഇത് നമ്മിൽ ഉളവാക്കിയിട്ടുള്ള പ്രതികരണം എന്താണ്. അവന്റെ വാക്കുകൾ നമ്മെ പ്രകമ്പനം കൊള്ളിക്കാറുണ്ടോ, അത്ഭുതപ്പെടുത്താറുണ്ടോ. ദുർമ്മാർഗ്ഗങ്ങളിൽ നിന്നും പിൻതിരിയുന്നതിന് അവ നമ്മെ പ്രേരിപ്പിക്കാറുണ്ടോ. ഉണ്ടെന്നും ഇല്ലെന്നും പറയുവാൻ കഴിയുന്നവർ കണ്ടേക്കാം. ഇല്ലാ എങ്കിൽ ഇന്നു തന്നെ യേശുവിന്റെ ശബ്ദത്തിന് ചെവികൊടുക്കുക.

"ഇന്ന് നിങ്ങൾ അവന്റെ ശബ്ദം കേൾക്കുന്നു എങ്കിൽ, മെരീബയിലെ പോലെയും, മരുഭൂമിയിൽ മസ്സാനാളിനെപ്പോലെയും നിങ്ങളുടെ ഹൃദയത്തെ കഠിനമാക്കരുത്" (സങ്കീ. 95:8) ●

13-ാം പേജിൽ നിന്നു തുടർച്ച....

യേശുവിനെ പിൻചെല്ലുവാൻ താൻ ഇന്നു നമ്മെ ക്ഷണിക്കുന്നു. ഞാൻതന്നെ വഴിയും സത്യവും ജീവനും ആകുന്നു. എന്നാണു ക്രിസ്തു അവകാശപ്പെട്ടിരിക്കുന്നത്. ക്രിസ്തുവാകുന്ന സത്യ വഴിയിൽക്കൂടി നാം അനുഗമിച്ചു ജീവനും അവകാശികളായിത്തീരണം. അതിനു യേശുവിന്റെ ക്രൂശെടുത്തു നാം അവന്റെ പിന്നാലെ ചെല്ലണം.

9. പിതാവു എന്നെ അയച്ചതു പോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു. (യോഹ. 20:21)

ക്രിസ്തു ലോകത്തിലേക്കു വന്നതു പിതാവായ ദൈവത്തിന്റെ ഇഷ്ടം നിറവേറ്റുന്നതിനാണ്. തന്റെ വരവിന്റെ ഉദ്ദേശ്യം തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിക്കുക (മത്താ. 1:21) എന്നതായിരുന്നു. യേശു എന്നു തനിക്കു പേരിട്ടതു തന്നെ ആ അർത്ഥത്തിലാണ്. ക്രിസ്തു തന്റെ ശിഷ്യന്മാരെ അയച്ചതും അതേ ലക്ഷ്യത്തോടെയാണ്. ആരുടെ പാപങ്ങൾ നിങ്ങൾ മോചിപ്പിച്ചിരിക്കുന്നുവോ അവർക്കു മോചിച്ചിരിക്കുന്നു; (യോഹ. 20:23). ആരുടെ പാപങ്ങൾ തീർന്നുവോ, അവർക്ക് നിറുത്തപ്പെട്ടിരിക്കുന്നു. സ്വയം പാപരഹിതരായി ജീവിക്കുന്നതോടൊപ്പം ലോകത്തെ പാപത്തിന്റെ പിടിയിൽ നിന്നു മോചിപ്പിക്കുക എന്നതായിരിക്കണം ഓരോ ക്രിസ്ത്യാനിയുടെയും ലക്ഷ്യം. അതിനു പരിശുദ്ധാത്മ നിറവും നടത്തിപ്പും ആവശ്യമാണ്.

10. ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടിയുണ്ട്. (മത്താ. 28:20)

ക്രിസ്തുവിന്റെ വചനം നമ്മെ ധൈര്യപ്പെടുത്തുന്നതാണ്. നാം ഒരിക്കലും ഒറ്റക്കല്ല. എല്ലാ സമയത്തും എല്ലാ സാഹചര്യങ്ങളിലും ദൈവം നമുക്കു തുണയുണ്ട്. ആ അറിവു നമുക്കു ധൈര്യവും പ്രത്യാശയും നൽകുന്നു; ജീവിത പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു.

ഉത്ഥിതനായ യേശുവിന്റെ വചനങ്ങൾ നമ്മെ വിശ്വാസത്തിൽ ഉറപ്പിക്കയും, ജീവിക്കുവാൻ ആവശ്യമായ ആത്മധൈര്യം പ്രദാനം ചെയ്യുകയും ശരിയായ ക്രിസ്തീയ പാതയിൽ ചരിക്കുവാൻ പ്രചോദനം നൽകുകയും ചെയ്യുന്നതാണ്. ●







## Second Death Anniversarry

## 12th March 2002



**പി.ജി. ജോർജ്ജ്**

അറത്തിൽ പൊട്ടുവാഹനിൽക്കുന്നതിൽ
ചുരുളിക്കോട്, പത്തനംതിട്ട

*ശരണത്താലെ നിൻ കൃപയിൽ*
*മരണമടഞ്ഞൊരു ദാസനെ*
*ജീവസ്വരമതുയർത്തണമെ*
*കബറിന്നുദ്യാനത്തിന്നായ്*

*Insterted By*

**Raju George & Family**
**Saudi Arabia**

കർതൃദിനചിന്തകൾ

ഫാ. എ.എം. വർഗീസ്, പന്തളം

## ഏപ്രിൽ 21
## പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച
## വി. യോഹന്നാൻ 4:31–38

1) ഇന്നത്തെ ചിന്തയ്ക്ക് ആസ്പദമായ വാക്യത്തിന്റെ ആരംഭം തന്നെ ജിജ്ഞാസയുളവാക്കുന്നതാണ്. "ഇതിനിടയിൽ അവന്റെ ശിഷ്യന്മാർ ഗുരോ ഭക്ഷിച്ചാലും" എന്നു പറഞ്ഞു. ഇതിനിടയിൽ എന്നു പറഞ്ഞിരിക്കുന്ന ആ ഇടവേളയിലെ ഇടപാടുകളും ഇടപെടലുകളും ധന്യമായ ധ്യാന വിഷയങ്ങളാണ്.

യഹൂദ്യയിൽ നിന്നും ഗലീലായിലേക്കുള്ള യാത്രാ മദ്ധ്യേ ശമര്യയിൽക്കൂടി കടന്നു പോകവേ ക്ഷീണിതനായ യേശുനാഥൻ വഴിയോരത്തുള്ള വയലിനോടു ചേർന്ന് ഒരു കിണറിന്നരികെ വിശ്രമിക്കാനിരിക്കുന്ന രംഗം നമുക്കു വീക്ഷിക്കാം. കർത്താവിന്റെ ക്ഷീണം മാറ്റുവാൻ അത്യാവശ്യമായ ഭക്ഷണപാനീയങ്ങൾ വാങ്ങുന്നതിനായി ശിഷ്യന്മാർ പോകുകയും ചെയ്തു. ഈ പ്രത്യേക സന്ദർഭത്തിലാണ് തദ്ദേശവാസിയായ ഒരു സ്ത്രീ വെള്ളം കോരുവാനായി അവിടേക്കു വരുന്നത്. ജീവജലത്തിന്റെ ഉറവയായ യേശുനാഥൻ സന്ദർഭവശാൽ ആ സ്ത്രീയുമായി സമാരംഭിച്ച സംഭാഷണം സ്ത്രീയുടെ ആത്മ ദാഹത്തിനുതകുന്ന ജീവജലത്തിന്റ ഉറവിങ്കലേക്ക് അവളെ ആകർഷിച്ചു. ആ ജീവജലം എനിക്കു തരണമേയെന്നു യാചിക്കുന്ന ശമര്യക്കാരിയെ അതിനു യോഗ്യയാക്കുന്ന ആത്മപരിശോധനയ്ക്കും മാനസാന്തരത്തിനും വിധേയപ്പെടുത്തുന്ന വിധത്തിൽ സംഭാഷണം അതിന്റെ മർമ്മപ്രധാനമായ രംഗത്തിൽ എത്തിയപ്പോഴേക്കും ഭക്ഷണസാധനങ്ങൾ വാങ്ങുവാൻ പട്ടണത്തിൽ പോയിരുന്ന ശിഷ്യന്മാരും തിരിച്ചെത്തി.

ഇതിനിടയിൽ എന്നാരംഭിക്കുന്ന വാക്യത്തിൽ സൂചിപ്പിക്കുന്ന ഇടവേളയിലെ സംഭവത്തിന്റെ സംക്ഷിപ്ത ഭാവമാണ് മുകളിൽ നാം കാണുന്നത്.

2) അനേകർക്കും അറിഞ്ഞുകൂടാത്ത ആത്മീയ ആഹാരം. ഭക്ഷണ സാധനങ്ങൾ തന്റെ നേരേ നീട്ടിക്കൊണ്ട്, ഗുരോ ഭക്ഷിച്ചാലും എന്നു പറഞ്ഞ ശിഷ്യന്മാർക്ക് ആത്മനാഥനായ അരുമനാഥൻ അങ്ങോട്ടു കൊടുത്ത ആഹാരത്തെപ്പറ്റി ചിന്തിക്കാം. നിങ്ങൾക്ക് അറിഞ്ഞുകൂടാത്ത ഭക്ഷണം എന്നു കർത്താവ് വിശേഷിപ്പിക്കുന്നത് വിശദമാക്കുവാൻ പരിശുദ്ധാത്മാവ് ഓരോ ഹൃദയങ്ങളിലും പ്രത്യേകം പരിവർത്തിക്കട്ടെ.

"എന്റെ ആഹാരം എന്നെ അയച്ചവന്റെ ഇഷ്ടത്തെ ആചരിക്കുകയും അവന്റെ പ്രവൃത്തിയെ നിവർത്തിക്കുകയും ചെയ്ക എന്നുള്ളതാകുന്നു". പട്ടണത്തിൽ നിന്നു വാങ്ങിക്കൊണ്ടു വന്ന ആഹാരസാധനങ്ങളിലും ഗുരുവിന്റെ വിശപ്പിലും ശ്രദ്ധ പതിപ്പിച്ചു നിന്ന ശിഷ്യന്മാർ യേശുനാഥൻ സൂചിപ്പിച്ച ആഹാരത്തെപ്പറ്റി കേട്ട് അത്ഭുതപ്പെട്ടു. മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത് പിന്നെയോ ദൈവത്തിന്റെ വായിൽ നിന്നു വരുന്ന വചനങ്ങൾകൊണ്ടു കൂടെയാണെന്ന് മുൻപ് എപ്പോഴോ ഒരിക്കൽ തങ്ങളുടെ ഗുരു കൽപിച്ചത് ഓർക്കുവാനൊന്നും ഒക്കാത വണ്ണം അതാ അവിടെ അൽപം അടുത്ത് ശ്രദ്ധേയമായ ഒരു ജനക്കൂട്ടം. കർത്താവിൽ നിന്നും ജീവന്റെ ജലം ലഭിച്ചവളായ ശമര്യക്കാരി കയറും കുടവും ഒക്കെ അവിടെ വച്ചതിനു ശേഷം ഓടിപ്പോയി പട്ടണത്തിൽ നിന്നും വിളിച്ചു കൊണ്ടു വന്ന ജനക്കൂട്ടമാണ്. ആ ജനക്കൂട്ടത്തിന്റെ നടുവിൽ നിന്നുകൊണ്ട് ശമര്യക്കാരി സംസാരിക്കുന്ന സാക്ഷ്യം കൂടി നമുക്കു കേൾക്കാം. "എന്റെ ജീവിത രഹസ്യങ്ങളെ തന്റെ ദിവ്യ ശക്തിയാൽ കണ്ടുപിടിച്ച് എന്നെ ശരിയായ ദിശയിലേക്ക് നയിച്ച ദിവ്യനെ വന്നു കാണുവീൻ.

3) ശിഷ്യന്മാർക്ക് രഹസ്യം വെളിവായി. "നിങ്ങൾക്ക് അറിഞ്ഞുകൂടാത്ത ഭക്ഷണം" എന്തെന്ന് അവർ അറിഞ്ഞു. ശമര്യക്കാരി സ്ത്രീയേ പാപമാർഗ്ഗങ്ങളിൽ നിന്നു പിന്തിരിപ്പിച്ച കർത്തവ്യനിർവഹണത്തിന്റെയും ആത്മ സംതൃപ്തിയുടെയും ഭക്ഷണത്തെപ്പറ്റിയാണ് യേശുനാഥൻ സൂചിപ്പിച്ചതെന്ന് അവർക്കു മനസ്സിലായി.

ഈ ആത്മീയ ഭക്ഷണ മേശയിലേക്ക് കൊണ്ടുവരാവുന്നവരെയെല്ലാം കൊണ്ടുവരണമെന്നുള്ള കൃത്യനിർവ്വഹണത്തെ സൂചിപ്പിക്കുന്ന ദിവ്യോപദേശമാണ് കൊയ്ത്തിനു പാകമായി കിടക്കുന്ന വയലുകളെപ്പറ്റിയുള്ള ഉപമയിൽക്കൂടി കർത്താവ് നമ്മെ പഠിപ്പിക്കുന്നത്.

4) കർത്താവിൽ നിന്ന് നമ്മുടെ ഉള്ളങ്ങളെ എള്ളോളം ഒളിക്കുവാൻ നമുക്ക് സാദ്ധ്യമല്ല. ഹൃദയങ്ങളുടെ ആഴങ്ങളിലേക്ക് ഊളിയിടുന്ന ദൈവത്തിന്റെ ദൃഷ്ടികൾക്ക് ഉദാഹരണമാണ് ശമര്യക്കാരി സ്ത്രീയും.

5) നിത്യജീവങ്കലേക്കു വിളവു കൂട്ടിവയ്ക്കുന്ന കൊയ്ത്തും മെതിയും കൂലിയും വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിപ്പാൻ ഇടയാകുന്ന അനുഭവവും ഒക്കെ കർത്താവിൽ നിന്നും കേട്ടു സന്തോഷിച്ച ശിഷ്യന്മാർ പിന്നീടും പല സന്ദർഭങ്ങളിലായി ഈ ആത്മീയ ഭക്ഷണത്തെപ്പറ്റി തന്നിൽ നിന്നു കേട്ടു. അതെല്ലാം നമ്മുടെ കാതുകളിൽക്കൂടി കടത്തിവിട്ട് നമുക്കും ആത്മസന്തോഷം അനുഭവിക്കാം. "ഒരു മനുഷ്യൻ സർവലോകവും നേടിയാലും



ഞായർദിന ചിന്തകൾ

അവന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം".

"ഞാൻ ജീവന്റെ അപ്പമാകുന്നു; എന്റെയടുക്കൽ വരുന്നവന് വിശക്കയില്ല, എന്നിൽ വിശ്വസിക്കുന്നവന് ഒരു നാളും ദാഹിക്കുകയുമില്ല". "എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത് അവന്റെ പ്രവൃത്തി തികയ്ക്കുന്നതു തന്നെ എന്റെ ആഹാരം".

ശമര്യയിലെ കിണറും കിണറിനെ ചുറ്റിപ്പറ്റി ദൈവം നമുക്കു നൽകിയ ദൂതുകളും നമുക്ക് സ്വർഗീയമായ ആഹാരത്തിന്റെ അനുഭവം പ്രദാനം ചെയ്യട്ടെ.

## ഏപ്രിൽ 28
## പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ
## വി. യോഹ. 6:47–58

1) മനുഷ്യ ബുദ്ധിയുടെ മാനദണ്ഡങ്ങൾക്കപ്പുറമായ മഹത്വ ചിന്തകളിലേക്ക് മനസിനെ നയിക്കുന്ന ചിന്താവിഷയമാണ് ഇന്നത്തെ. പൗരാണിക ശാസ്ത്രജ്ഞന്മാർക്കോ ആധുനിക ശാസ്ത്രജ്ഞന്മാർക്കോ വിശകലനം ചെയ്തു വിജയിക്കുവാൻ സാദ്ധ്യമല്ലാത്ത ദിവ്യരഹസ്യങ്ങളുടെ ചുരുളുകൾ അഴിച്ചുകാട്ടുന്ന വിഷയം. നിത്യജീവൻ എന്ന നാമമാണ് യേശുനാഥൻ അതിനു നൽകിയിരിക്കുന്നത്. "ഞാൻ സത്യമായും സത്യമായും നിങ്ങളോടു പറയുന്നു; എന്നിൽ വിശ്വസിച്ചിരിക്കുന്നവന് നിത്യജീവൻ ഉണ്ട്."

2) മരണശേഷവും മനുഷ്യാത്മാവിന്റെ വ്യാപാരം നിലനിൽക്കുന്നുവെന്ന് പഠിപ്പിച്ച മതങ്ങളും മതോപദേഷ്ടാക്കളും തത്വോപദേശങ്ങളും കർത്താവിന്റെ കാലത്തിനു മുൻപും പിൻപും ഉണ്ടായിരുന്നു. പക്ഷെ നിത്യജീവനു നിദാനമായിട്ടുള്ള യഥാർത്ഥ ശക്തികേന്ദ്രത്തെപ്പറ്റി വേണ്ടത്ര വെളിവോ വെളിപാടോ ആരിൽ നിന്നും അതിനുമുൻപ് ഉണ്ടായിട്ടില്ല. അങ്ങനെയിരിക്കെ അതാ വ്യക്തവും ആധികാരികവുമായി യേശുനാഥൻ പറയുന്നു; ആമേൻ-ആമേൻ ഞാൻ നിങ്ങളോട് പറയുന്നു; ആടുകളുടെ വാതിൽ ഞാനാകുന്നു; എനിക്കു മുൻപേ വന്നവർ ഒക്കെയും കള്ളന്മാരും കവർച്ചക്കാരുമത്രേ; ആടുകളോ അവരുടെ വാക്കുകേട്ടിട്ടില്ല; ഞാൻ വാതിൽ ആകുന്നു. (യോഹ. 10:7–9)

ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്ന നല്ല ഇടയന്റെ ദൃഷ്ടാന്തമാണ് തന്റെ കുരിശു മരണം മൂലം താൻ കാണിച്ചത്. അവർക്കു ജീവൻ ഉണ്ടാകുവാനും സമൃദ്ധിയായിട്ട് ഉണ്ടാകുമെന്നുമത്രെ ഞാൻ വന്നിരിക്കുന്നത്. ഈ സമൃദ്ധിയായ ജീവന്റെ പര്യായമാണ് നിത്യജീവൻ എന്ന വാക്കിൽ നിഴലിക്കുന്നത്.

3) നിത്യജീവൻ എന്ന ലക്ഷ്യവും അതിനുള്ള മാർഗവും നമുക്കു കാട്ടിത്തരുവാൻ ജീവിച്ച കർത്താവ് തന്റെ മരണത്തെപ്പറ്റി പറയുന്ന ഭാഗം നമുക്കു ശ്രദ്ധിക്കാം. "എന്റെ ജീവനെ വീണ്ടും പ്രാപിക്കേണ്ടുന്നതിന് ഞാൻ അതിനെ കൊടുക്കുന്നതുകൊണ്ട് പിതാവ് എന്നെ സ്നേഹിക്കുന്നു; ആരും അതിനെ എന്നിൽ നിന്ന് എടുത്തുകളയുന്നില്ല; ഞാൻ തന്നെ അതിനെ കൊടുക്കുന്നു; അതിനെ കൊടുപ്പാൻ എനിക്ക് അധികാരം ഉണ്ട്; വീണ്ടും പ്രാപിപ്പാനും അധികാരമുണ്ട്." (യോഹ. 10:17–18).

കർത്താവ് സ്വയം മരണത്തിന് ഏൽപിക്കുകയായിരുന്നു. അല്ലായിരുന്നു വെങ്കിൽ ഒരുത്തർക്കും തന്നെ വിധിപ്പാനും സാദ്ധ്യമല്ലായിരുന്നു. അപ്രകാരം സ്വർഗസ്ഥപിതാവിന്റെ തിരുവിഷ്ടത്തിനു വിധേയനായി താൻ സ്വയം ഉയിർത്തെഴുന്നേറ്റു. ഇങ്ങനെ ജീവന്മേലും മരണത്തിന്മേലും അധികാരമുള്ള രക്ഷകൻ വിശ്വാസികൾക്കു കൊടുക്കുന്ന വാഗ്ദാനമാണ് നിത്യജീവൻ.

4) ഈ ലോകത്തിലെ വേർപാടിനു ശേഷവും സഭയോടും വിശ്വാസികളോടുമൊത്ത് താൻ വസിക്കുന്നുവെന്നുള്ളതിന്റെ അടയാളവും പ്രതീകവുമെന്നനിലയിൽ തന്റെ ശരീരമാകുന്ന അപ്പത്തെപ്പറ്റി താൻ ഇങ്ങനെപറയുന്നു. "ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിന്റെ ജീവനുവേണ്ടി കൊടുക്കുന്ന എന്റെ ശരീരമാകുന്നു; എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്. യേശു രക്ഷകന്റെ സ്വർഗാരോഹണത്തിനു മുൻപ്, സഭാമക്കൾക്ക് സംഭാവനയായി താൻ കരുതിയതും കൊടുത്തതും തന്റെ ശരീരരക്തങ്ങളുടെ അടയാളമായ അപ്പവീഞ്ഞുകളായിരുന്നു. തിരുവത്താഴമെന്ന് അറിയപ്പെടുന്ന ആ ദിവ്യദാനവും അനുഭവവും തന്നോടുള്ള സംസർഗത്തിന്റെ സങ്കേതമായി കരുതുന്ന വിശ്വാസികളോട് കർത്താവു പറയുന്നു. "ഞാൻ ജീവിക്കുന്നതു കൊണ്ട് നിങ്ങളും ജീവിക്കും".

ഇന്നത്തെ ധ്യാനംവഴി നമ്മുടെ ബോധ മണ്ഡലത്തിൽ മരണത്തെപ്പറ്റിയുള്ള ആശയം കൂടുതൽ പ്രകാശിതമാകട്ടെ. എപ്പോഴോ എവിടെയോ എങ്ങനെയോ എന്ന് അറിഞ്ഞുകൂടായെങ്കിലും യേശുനാഥനുമായുള്ള ദിവ്യകൂട്ടായ്മയ്ക്ക് വഴി തുറക്കുന്ന ഒരു വേർതിരിവാണ് മരണമെന്നും അത് ദൈവികകരങ്ങളിൽ നമ്മുടെ ആത്മാവിനെ ഭരമേൽപിക്കുന്ന കാഴ്ചയർപ്പണമെന്നും കരുതാം. എന്നിൽ വിശ്വസിക്കുന്നവന് നിത്യജീവനുണ്ട്. ഈ വലിയ പ്രത്യാശയുടെ പ്രതീക്ഷാകവാടമാണ് വിശ്വാസമെന്ന വിളക്ക്. അത് കെട്ടുപോകാതെ നമുക്ക് സൂക്ഷിക്കാം.

## മേയ് 5
## പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച
## വി. ലൂക്കോസ് 9:51–62

1) ജാതി, മതം, ഭാഷ, ദേശം, വിശ്വാസം എന്നിവകളുടെ അടിസ്ഥാനത്തിൽ പരസ്പര സ്നേഹവും ബഹുമാനവുമില്ലാതെ പോരടിക്കുന്ന ഏതു കാലത്തെയും സമൂഹത്തിന് സന്മാർഗ്ഗബോധം നൽകുന്ന സന്ദേശമാണ് ഇന്നത്തെ ധ്യാനവിഷയം. പലതരം പോരുകൾ പുലർത്തി വൈരാഗ്യബുദ്ധിയോടെ മനുഷ്യൻ പെരുമാറുമ്പോൾ പ്രതിജനിക്കുന്ന ഒരു ഭീകര വികാരമാണ് പ്രതികാരബുദ്ധി. പ്രതികാരബുദ്ധിയാകുന്ന അഗ്നി ആളിക്കത്തിച്ചാൽ ആത്മാവിന്റെ സൽഫലങ്ങൾ സമൂലം നശിക്കുന്നു. ആകയാൽ പ്രതികാരബുദ്ധിയുടെ ആത്മാവിൽ നിന്നും ദൈവമക്കൾ മോചനം പ്രാപിക്കുവാൻ സഹായിക്കുന്ന ഇന്നത്തെ ധ്യാന വിഷയം ദിവ്യമായ ദൂതുതന്നെയാണ്. സൽപ്രവൃത്തികളായാലും ദുഷ്പ്രവൃത്തികളായാലും നമ്മുടെ എല്ലാത്തരം പ്രവർത്തനങ്ങളുടെയും പ്രചോദന കേന്ദ്രങ്ങൾ, വിചാരം, സംസാരം പ്രവൃത്തി എന്നീ മൂന്നു മണ്ഡലങ്ങളാണ്. ഇവമൂന്നും പ്രതികാരത്തിന്റെ ആത്മാവിന് അടിമ




പ്പെടാതെ കരുതുവാനും കാത്തുസൂക്ഷിപ്പാനുമുള്ള വിലയേറിയ കർത്തവ്യത്തിലേക്ക് വിരൽ ചൂണ്ടുന്നതാണ് ആദ്യത്തെ ആറുവാക്യങ്ങൾ. (51–56)

2) ദൈവരാജ്യത്തിന്റെ ശിൽപികളായി കർത്താവു പരിശീലിപ്പിച്ച ശിഷ്യന്മാർ പ്രതികാരത്തിന്റെ ആത്മാവിൽ സംസാരിച്ചതും കർത്താവ് അവർക്കു മറുപടി നൽകുന്നതുമായ വേദഭാഗം നമ്മുടെ ജീവിതത്തിന്റെ ഭാഗങ്ങളോടു ബന്ധപ്പെടുത്തി നമുക്കു ചിന്തിക്കാം. യറുശലേമിലേക്കുള്ള യാത്രാമദ്ധ്യേ ശമര്യയിൽക്കൂടി കടന്നുപോകുവാൻ കർത്താവ് ആഗ്രഹിച്ച് അതിനുള്ള മുന്നൊരുക്കമെന്ന നിലയിൽ ശിഷ്യന്മാരേ ദൂതുമായി അയയ്ക്കുന്നു. ശിഷ്യന്മാർ ശമര്യയിൽ ചെന്ന് ശമര്യക്കാരോടു വിവരം പറഞ്ഞു. ഞങ്ങളുടെ കർത്താവും നാഥനുമായ നസറായനായ യേശു ഇതുവഴിവന്ന് യരുശലേമിലേക്കു പോകുവാൻ ആഗ്രഹിക്കുന്നു. ദേശീയ പ്രശ്നമോ വംശീയ പ്രശ്നമോ എന്തു തന്നെയായാലും യരുശലേമും ശമര്യരും തമ്മിൽ ശത്രുതയിലായിരുന്നു. അക്കാരണത്താൽ യരുശലേമിലേക്കു പോകുന്ന യേശുവിന് സ്വീകരണങ്ങളോ സഹായങ്ങളോ നൽകുവാൻ ശമര്യർ സന്മനസു കാണിച്ചില്ല. ശിഷ്യന്മാർ വളരെ നീരസത്തോടെ തിരിച്ചുപോയി. ഇതിന് ഒരു കനത്ത തിരിച്ചടി കൊടുക്കുവാൻ കർത്താവിന്റെ അത്ഭുതശക്തിയ്ക്കു കഴിയുമല്ലോയെന്നുള്ള സംതൃപ്തിയോടെ ശിഷ്യന്മാർ, പ്രത്യേകിച്ച് യാക്കോബും യോഹന്നാനും കർത്താവിനെ സമീപിച്ച് ശമര്യരുടെ പ്രതികരണത്തെപ്പറ്റി അറിയിക്കുകയും അവരേ ഒരു നല്ല പാഠം പഠിപ്പിക്കണമെന്ന് ഉണർത്തുകയും ചെയ്യുന്നു. "കർത്താവേ! പണ്ട് ഏലിയാ പ്രവർത്തിച്ചതുപോലെ ആകാശത്തുനിന്നും അഗ്നി ഇറക്കി ഈ ശമര്യരേ വകവരുത്തിക്കൂടേ!?

3) നമ്മുടെ വികലമായ വികാരങ്ങൾക്കും വിചാരങ്ങൾക്കും മറപിടിക്കുവാനും മാന്യത കാണിക്കുവാനും ചായം പൂശുവാനും ചിലരെയും ചിലതിനെയും നാം കരുക്കളാക്കാറുണ്ടല്ലോ. അതിനുവേണ്ടി പണ്ട് ആരോ ഏതോ സന്ദർഭത്തിൽ പറഞ്ഞതും ചെയ്തതുമൊക്കെ നാം ചികഞ്ഞെടുത്ത് ചൂണ്ടിക്കാട്ടും. വേദവാക്യങ്ങളും വേണമെങ്കിൽ ഉപയോഗിക്കും യാക്കോബും യോഹന്നാനുമുൾപ്പെട്ട ശിഷ്യന്മാർ മേൽപ്പറഞ്ഞ മനോഭാവത്തിന്റെ മറവിലാണ് ഏലീയായേ വലിച്ചിഴച്ചു കൊണ്ടു വരുന്നത്. സാരമായ തെറ്റുകുറ്റങ്ങളെ നിസാരമാക്കി കാണിയ്ക്കാനുള്ള പ്രവണത മനുഷ്യരുടെ മുൻപിൽ ചിലപ്പോൾ വിജയിച്ചേക്കാം. പക്ഷെ യേശുവിന്റെ മുൻപിലോ?.

4) യേശുതമ്പുരാൻ ശിഷ്യന്മാരെ ശാസനയുടെ ഭാവത്തിൽ നോക്കി. കഠിനമായി ശാസിക്കുകയും ചെയ്യുന്നു. നിങ്ങൾ ഏതു ആത്മാവിന് അധീനർ എന്ന് നിങ്ങൾ അറിയുന്നില്ല എന്നു ശാസനയോടെ തുടരുന്ന വാകൃത്തിൽ വായനക്കാർ പ്രത്യേകം നോക്കുക. മുൻപ് പല സന്ദർഭങ്ങളിലായി അവരുടെ ശ്രദ്ധയിൽപ്പെടുത്തിയ ഉപദേശങ്ങളും ശാസനകളും അവർ വേഗത്തിൽ വിസ്മരിച്ചല്ലോയെന്നു കരുതി കർത്താവ് സഹതപിക്കുന്നു. മുൻപൊക്കെ താൻ പറഞ്ഞിട്ടുള്ളതിൽ ചിലത് ശിഷ്യന്മാർ ഓർത്താൽ കൊള്ളാമെന്ന് കർത്താവ് ആഗ്രഹിച്ചത് താഴെ പ്പറയുന്നു:- "നിങ്ങളുടെ ശത്രുക്കളേ സ്നേഹിപ്പീൻ; നിങ്ങളേ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പീൻ, (വി. മത്താ. 5:44) ദുഷ്ടനോട് എതിർക്കരുത്. നിന്നെ വലത്തെ ചെകിട്ടത്ത് അടിക്കുന്നവന് മറ്റേതും തിരിച്ചു കാണിക്ക. (വി. മത്താ. 5:39)

നമുക്ക് തിരിഞ്ഞുനോക്കാം. ഏത് ആത്മാവിന് അധീനരായി നാം ചിന്തിക്കുകയും സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. പ്രതികാരത്തിന്റെ ആത്മാവിനോട് പ്രത്യേകിച്ചും പ്രതിഷേധിക്കാം.

5) ആർക്കെങ്കിലും അത്ഭുതസിദ്ധികളോ പ്രത്യേക നൽവരങ്ങളോ ലഭിച്ചിട്ടുണ്ടെങ്കിൽ അവകൾ അത്യാവശ്യ അടയാളങ്ങളായും പൊതു നന്മയ്ക്ക് ഉപകരണങ്ങളായും ഉപയോഗിപ്പാനല്ലാതെ, എതിരാളികളെ വക വരുത്തുവാനായി ഒരിക്കലും ഉപയോഗിക്കരുതെന്നുള്ള ശാസനയും പാഠവും ഇന്നത്തേ വേദഭാഗത്തിൽ നിന്നും ലഭിക്കുന്നു.

6) അടുത്തതായി ദൈവ വിളിയുടെ വൈശിഷ്ട്യത്തെപ്പറ്റി ധ്യാനിക്കാം. മൂന്ന് വ്യക്തികൾ വഴിയായി വ്യക്തമാക്കപ്പെടുന്ന സത്യങ്ങൾ ദൈവ വേലക്കാർക്ക് വേലിയായിത്തീരട്ടെ. ഒന്നാമൻ ദൈവവേലയിൽ അത്യധികം ആവേശം പ്രകടമാക്കിക്കൊണ്ട് കർത്താവിനോട് പറയുന്നു "ഗുരോ നീ എവിടെപ്പോയാലും ഞാൻ നിന്നെ അനുഗമിക്കാം". കർത്താവിന്റെ പോക്കും അന്തിമലക്ഷ്യവും കുരിശുമരത്തിലേക്കാണെന്ന് ഈയാൾ അറിയാതെ മറ്റെന്തോ ദിവാസ്വപ്നങ്ങളുടെ വേലിയേറ്റത്തിൽ വിളിച്ചുപറയുന്നതാണെന്ന് കർത്താവു കണ്ടിട്ട് അയാളോടു പറയുന്നു. "കുറുനരികൾക്ക് ഗുഹകളും ആകാശത്തിലെ പക്ഷികൾക്ക് കൂടുമുണ്ട്. എന്നാൽ മനുഷ്യപുത്രന് തന്റെ തല ചായിപ്പാൻ സ്ഥലമില്ല. ദൈവവേലയ്ക്കായി എന്നും പറഞ്ഞുള്ള വികാരഭരിതമായ എടുത്തുചാട്ടം അരുതെന്ന് കർത്താവു വ്യക്തമാക്കുന്നു.

മറ്റൊരുവനെക്കണ്ട് കർത്താവ് തങ്കലേക്ക് അയാളേ വിളിക്കുന്നത് ശ്രദ്ധേയമാണ്. എന്നെ അനുഗമിക്കയെന്നു കൽപ്പിച്ചപ്പോൾ അവൻ അനുസരിക്കുന്നു. പക്ഷെ ഒഴിച്ചു കൂടാൻ പാടില്ലാത്ത ഒരു ആവശ്യ നിർവഹണത്തിന് അവധി ആവശ്യപ്പെടുന്നു. അത് മറ്റൊന്നുമല്ല. അപ്പന്റെ അടക്കം, ശവസംസ്ക്കാരം. ഏതു വക്കീലും ന്യായാധിപനും അംഗീകരിക്കുന്ന ആവശ്യം. ഈ അപേക്ഷയിന്മേൽ തീർപ്പു കൽപ്പിച്ചു കൊണ്ട് കർത്താവു പറയുന്ന ഭാഗം സാധാരണ ബുദ്ധിയിൽ ചിന്താക്കുഴപ്പമുണ്ടാക്കാം. "മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ; നീ പോയി ദൈവരാജ്യം പ്രസംഗിക്കുക". ആരാണ് ആ മരിച്ചവർ! ആരേ ഊന്നിയും ഉദ്ദേശിച്ചുമാണ് മരിച്ചവർ എന്ന് കർത്താവു പറഞ്ഞത് എല്ലാക്കാലങ്ങളിലും അതിക്രമങ്ങളാലും പാപങ്ങളാലും മരിക്കുന്ന ഒരു സമൂഹത്തെപ്പറ്റിയാണ് കർത്താവു സൂചിപ്പിക്കുന്നത്. ഈ ലോകശക്തിയെ മാത്രം ആശ്രയിച്ച് ദൈവാത്മാവിനെ നിരസിക്കുന്ന അനുസരണക്കേടിന്റെ മക്കളെപ്പറ്റിയാണ് മരിച്ചവർ എന്ന് കർത്താവു പറഞ്ഞിരിക്കുന്നത്. (എഫേസ്യർ 2:1–2)

മൂന്നാമനും മുന്നോട്ടു വന്നത് ഞാൻ നിന്നെ അനുഗമിക്കും എന്നുള്ള അറിയിപ്പോടെയാണ്. എങ്കിലും ഉടനേപറ്റില്ല. അൽപം സാവകാശം ആവശ്യപ്പെടുന്നു. അനുഗമിക്കാമെന്നു പറഞ്ഞ് അടുത്തു വന്നവൻ വ്യവസ്ഥവച്ച്

തിരിച്ചു പോകുവാൻ ആവശ്യപ്പെടുന്നത് ദൈവരാജ്യപ്രവൃത്തിയെ സംബന്ധിച്ചിടത്തോളം അഭികാമ്യമല്ലെന്നുള്ള നിലയിലാണ് കലപ്പയ്ക്കു കൈ വച്ചശേഷം എന്നു തുടങ്ങുന്ന മറുപടി കർത്താവു പറയുന്നത്.

ദൈവരാജ്യമാകുന്ന വയലിലെ ആകർഷണ വലയങ്ങൾ മാത്രം കണ്ട് ആവേശം അധികം കാണിക്കാതെയും ഒരുങ്ങുന്നുവെങ്കിൽ, പിന്നെ പിന്തിരിയാതെവണ്ണം പൂർണ്ണമായ ഒരുക്കത്തോടെയും ഇറങ്ങിത്തിരിക്കുവാൻ ദൈവവേലക്കാർക്ക് ഇടയാകട്ടെ. ആത്മാവിൽ മരിക്കുന്ന സമൂഹ മദ്ധ്യേ ജീവനുള്ള മക്കളെ ദൈവം കണ്ടെത്തുവാൻ നമ്മെ വിട്ടു കൊടുത്തുകൊണ്ട് ദൈവവിളിക്കു വേണ്ടി കാത്തിരിക്കാം.

## 2002 മേയ് 12
## പെന്തിക്കോസ്തിക്കു മുൻപുള്ള ഞായറാഴ്ച
## വി. യോഹ. 6:35–46, 17:13–26

1) ആറാം അദ്ധ്യായത്തിൽ വിശുദ്ധ കുർബാനയ്ക്കുള്ള ഏവൻഗേലിയോൻ വായനയിൽ ദൈവമക്കളുടെ ജീവിതലക്ഷ്യം എന്തായിരിക്കണമെന്ന് വെളിവാക്കുവാൻ കർത്താവ് അരുളിച്ചെയ്ത ഒരു വാക്യം പ്രത്യേകം പാനാർഹമാണ്. "ഞാൻ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിവന്നത് എന്നെ അയച്ചവന്റെ ഇഷ്ടം ആചരിക്കുവാനല്ലാതെ എന്റെ ഇഷ്ടം നടത്തുവാനല്ല". ഈ ലക്ഷ്യത്തിൽ നിന്നും ഒരിക്കൽപ്പോലും താൻ വ്യതിചലിച്ചില്ല. അതിവേദനയുടെ അഗ്നിയിൽ വെന്തുരുകിയപ്പോഴും കുരിശുമരണത്തിൽ നിന്നും കുതറി മാറുവാൻ ഉദ്ദേശിക്കാതെ, എന്റെ ഇഷ്ടമല്ല, പിന്നെയോ നിന്റെയിഷ്ടം നടക്കട്ടെ എന്നു പറഞ്ഞ് പിതൃഹിതത്തിന് തന്നെ ഏൽപിച്ചു കൊടുത്ത യേശുനാഥൻ ഒടുവിൽ പ്രാണൻ വെടിഞ്ഞ സമയത്തും തിരുവായ് മൊഴിഞ്ഞത് ഇങ്ങനെയാണ്. "പിതാവേ! എല്ലാം നിവൃത്തിയായിരിക്കുന്നു; അതായത് പിതാവിന്റെ ഇഷ്ടം മുഴുവനും തന്നിൽക്കൂടി നിവൃത്തിയായിരിക്കുന്നു. അതിന്റെ പൂർത്തീകരണമെന്നവണ്ണം തന്റെ ആരോഹണ നാൾ അടുത്തപ്പോൾ അരുളിച്ചെയ്ത സ്നേഹ ഗീതയെപ്പറ്റി നമുക്ക് ധ്യാനിക്കാം.

2) മുപ്പത്തിമൂന്നരവർഷം നമ്മിൽ ഒരുവനെപ്പോലെ ഈ മൺമയലോകവുമായി ബന്ധപ്പെട്ട യേശുനാഥൻ തന്റെ പൂർവസ്ഥാനമായ സ്വർഗത്തിലേക്ക് ആരോഹണം ചെയ്യുന്നതിനു മുൻപ് അരുളിച്ചെയ്ത വചനങ്ങൾ ഹൃദയസ്പർശിയായിട്ടുള്ളതാണ്. സ്വർഗ്ഗസ്ഥപിതാവിന്റെ ഇഷ്ടപ്രകാരം ജനിക്കുകയും ജീവിക്കുകയും മരിക്കുകയും ഉയിർത്തെഴുന്നേൽക്കുകയും പിന്നീടു നാൽപ്പതു ദിവസം മഹത്വീകരിക്കപ്പെട്ട ഒരു ഗാത്രത്തോടുകൂടി ഈ ഭൂതലത്തിൽ ചരിക്കുകയും ചെയ്ത യേശുനാഥൻ, പിതാവ് തന്നെ ഭരമേൽപിച്ച എല്ലാ കടമകളും നിവർത്തിച്ചശേഷം ഇവിടെയനിന്നും പോകുമ്പോൾ വേർപിരിയലിന്റെ വേദന ധ്വനിക്കുന്ന വാക്കുകളിൽ നമുക്കു വേണ്ടി പ്രാർത്ഥനയർപ്പിക്കുന്നു. കാലഭേദം കൂടാതെ എന്നും എവിടെയും ജീവിച്ചവരും ജീവിക്കുന്നവരും ജീവിപ്പാനിരിക്കുന്നവരുമായ എല്ലാവരുടെമേലും ദൈവസ്നേഹത്തിന്റെ തെളിനീർ തളിച്ച് അനുഗ്രഹ പ്രാർത്ഥന നടത്തുന്നു. "നീ ലോകത്തിൽനിന്ന് അവരെ എടുക്കണമെന്നല്ല, ദുഷ്ടനിൽ നിന്ന് അവരെ കാത്തുകൊള്ളണമെന്നാണ് ഞാൻ അപേക്ഷിക്കുന്നത്".

3) മനുഷ്യവർഗം മുഴുവനും സ്നേഹത്തിന്റെ ഒഴുക്കിൽ ഒന്നായി ജീവിക്കണമെന്നുള്ള തന്റെ ആഗ്രഹം പ്രതിഫലിപ്പിക്കുന്ന പ്രാർത്ഥന ശ്രദ്ധിയ്ക്കാം. "പിതാവേ! നാം ഒന്നായിരിക്കുന്ന പ്രകാരം അവരും ഒന്നായിരിപ്പാനായിട്ട്, നീ എനിയ്ക്കു തന്നിട്ടുള്ള മഹിമയെ ഞാൻ അവർക്കു കൊടുത്തു. ഞാൻ ഇരിക്കുന്നിടത്ത് അവരും എന്റെ കൂടെയിരിക്കണമെന്ന് യേശുനാഥൻ ആഗ്രഹിച്ച സ്നേഹ പ്രവാഹത്തിന്റെ ആഴത്തിലേക്ക് നമ്മെ ഓരോരുത്തരും ഇറക്കി നിറുത്തി ആത്മശോധന നടത്താം.

സത്യവാനായ സ്വർഗസ്ഥ പിതാവിൽ നിന്നും അയയ്ക്കപ്പെടുന്ന പരിശുദ്ധാത്മാവിൽക്കൂടി നാം ഓരോരുത്തരും വിശുദ്ധീകരണം പ്രാപിക്കണമെന്നുള്ള കർത്താവിന്റെ ആഗ്രഹമാണ് വിശുദ്ധ യോഹന്നാന്റെ സുവിശേഷം 17–ാം അദ്ധ്യായത്തിലെ അനുഗ്രഹ പ്രാർത്ഥനയിൽ അന്തർഭവിച്ചിരിക്കുന്നത്.

ഹാലേലൂയ്യാ ഗീതങ്ങളുടെ അകമ്പടിയോടെ ഈ വേദഭാഗം വായിക്കപ്പെടുമ്പോഴും വിരുദ്ധതയുടേയും വിഭാഗീയതയുടെയും വാളോങ്ങി പോരിന് ഒരുങ്ങുന്നവർ ഓർക്കട്ടെ. ഒന്നായിത്തീർന്നില്ലെങ്കിലും ഒന്നുമില്ലാതായിത്തീരുന്ന അവസ്ഥ എത്രയോ സഹതാപാർഹമാണ്!!!.


ഒരു വിശ്വാസി, ജബൽപ്പൂർ

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## ചോദ്യം

### 2 കൊരിന്ത്യർ 1, 2

1. ആരെല്ലാം കൂടിയാണ് ഈ ലേഖനം എഴുതിയത്?
2. വി. പൗലോസ് ക്രിസ്തുവിന്റെ അപ്പോസ്തോലൻ ആയത് എങ്ങനെയാണ്?
3. വി. പൗലോസും കൂട്ടരും കഷ്ടം അനുഭവിക്കുന്നത് എന്തിനാണ്?
4. ഈ ലേഖനത്തിന്റെ ഗഹനത എങ്ങനെയുള്ളതാണ്?
5. യേശുക്രിസ്തുവിൽ ഉവ്വ് എന്നത്രേയുള്ളു എന്നു കൊരിന്തിൽ പ്രസംഗിച്ചത് ആരെല്ലാമാണ്?
6. വി. മാമോദീസാ മൂലമുള്ള കൃപ, വി. ത്രിത്വത്തെക്കുറിച്ചുള്ള സൂചന എന്നിവ നല്കുന്ന വാക്യങ്ങൾ ഏവ?
7. ശ്ലീഹാ കണ്ണീരിന്റെ കത്തെഴുതിയത് കൊരിന്ത്യരോട് എന്തു ഭാവം വെളിവാക്കുവാനാണ്?
8. സഭയുടെ ശിക്ഷണമേറ്റവൻ അനുതപിച്ചാൽ എന്തു ചെയ്യണമെന്നാണ് ശ്ലീഹാ പറയുന്നത്?
9. മൂന്നു പ്രാവശ്യമെങ്കിലും കൊരിന്ത് സന്ദർശിച്ച വി. പൗലോസിന്റെ സഹകാരി ആര്?
10. 17, 18 വാക്യങ്ങളിൽ പറയുന്ന, സുവിശേഷ പ്രവർത്തകരുടെ മൂന്ന് യോഗ്യതകൾ ഏവ?

### ജനുവരി ലക്കം ശരിയുത്തരം അയച്ചവർ

1) അന്നമ്മ ചാക്കോ, മുരിങ്ങാശ്ശേരിൽ, വടക്കഞ്ചേരി; 2) വർഗീസ് കോശി, ആർ.പി.എസ്. കോളനി, രാജസ്ഥാൻ; 3) സി.പി. തോമസ്, കരിമ്പ; 4) റേച്ചൽ മാത്യു, ഉല്ലാസ് നഗർ, മുംബൈ; 5) ഏലിയാമ്മ സക്കറിയ, ഹാപ്പി ഹോം അപ്പാർട്ട്മെന്റ്, കൊൽക്കത്ത; 6) ഷാജി മാമ്മൻ മാത്യു, നെയ്യശ്ശേരിൽ, മാന്നാർ; 7) മേരി ജോണിക്കുട്ടി, സൂററ്റ്-394515; 8) ശേബാ വർഗീസ്, ബാംഗ്ലൂർ; 9) തങ്കമ്മ ആന്റണി, കോടിയാട്ട്, ഒറ്റപ്പാലം; 10) ഷാജി വർഗീസ്, എം.ജി.എം. ബോർഡിംഗ് ഹോം, തിരുവല്ല; 11) അബ്രഹാം കെ. ചേറു, കോലാടി, പോർക്കളം; 12) മോളി മാത്യു, നാരങ്ങാനം; 13) റാണി കുരുവിള, ഫരിദാബാദ്, ഹരിയാന; 14) ഷിബി ഗീവർഗീസ്, കൊച്ചുപറയിൽ; 15) മിസ്സസ്. ഓമനക്കുട്ടി, ബാംഗ്ലൂർ.

### ഫെബ്രുവരി ലക്കം ശരിയുത്തരം അയച്ചവർ

1) അന്നമ്മ മത്തായി, ആലുവ; 2) ആനിസ് ഉമ്മൻ, വാണിയപ്പുരക്കൽ, നിരണം, 3) ആലീസ് അബ്രഹാം, അന്തിരിയത്ത്, കോയമ്പത്തൂർ; 4) സി.പി. തോമസ്, കരിമ്പ; 5) ഡയ്സി മാത്യു, കാളക്കുടിയിൽ, നിരണം.

## ഉത്തരം

### 1 കൊരി. 15-16

1. നമ്മുടെ പാപങ്ങൾക്ക് വേണ്ടി തിരുവെഴുത്തുകളിൽ പ്രകാരം ക്രിസ്തു ഇതെല്ലാം ചെയ്തു. (15:3-5)
2. ഒടുവിൽ അകാലപ്രജപോലെയുള്ള പൗലോസിന് പ്രത്യക്ഷനായി. (15:8)
3. നാം ഈ ആയുസിൽ മാത്രം ക്രിസ്തുവിൽ പ്രത്യാശ വെയ്ക്കുമ്പോൾ (15:19)
4. ആദാമിൽ എല്ലാവരും മരിക്കുന്നത് പോലെ ക്രിസ്തുവിൽ എല്ലാവരും ജീവിക്കപ്പെട്ടു (15:23)
5. "ദുർഭാഷണത്താൽ സദാചാരം കെട്ടുപോകുന്നു" (15:33)
6. പുരുഷന്മാരുടെ ശവസംസ്ക്കാര ശുശ്രൂഷയ്ക്ക്.
7. 1 കൊരി. 16:1
8. തിമോഥെയോസിനെ (16:11)
9. സ്തേഫാനോസിന്റെ കുടുംബം. (16:5)

# വിശ്വാസപാഠം

## അപ്പോക്രിഫായെപ്പറ്റി ഒരു കുറിപ്പ്

*ഫാ. പി. എം. സഖറിയ പള്ളിക്കപ്പറമ്പിൽ*

2001 ഡിസംബർ ലക്കത്തിലെ വിശ്വാസപാഠം ത്തിൽ ഇപ്പോഴുള്ള 66 പുസ്തകങ്ങൾ എല്ലാം തന്നെ ക്രിസ്തീയ സഭയുടെ അധികാരത്തിൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ് എന്ന് എഴുതിയിരുന്നു. സാധാരണക്കാരായ വായക്കാരുടെയും, മിക്കവാറും ഭവനങ്ങളിൽ നാമുപയോഗിക്കുന്ന ബൈബിൾ സൊസൈറ്റിയുടെ സത്യവേദപുസ്തകം ആധാരമായി എടുത്തതുകൊണ്ടുമാത്രമാണ് അപ്രകാരം എഴുതിയത്.

എന്നാൽ പെശീത്താ എന്ന, സുറിയാനി സഭയുടെ ഔദ്യോഗിക വേദപുസ്തകത്തിൽ ഉൽപത്തി–മാലാഖി ഗണത്തെ കൂടാതെ തൂബീദ്–മക്കാബി പുസ്തകങ്ങളും ഉണ്ട്. ഇതേപ്പറ്റി വരും ലക്കങ്ങളിൽ വിശദമായി പ്രതിപാദിക്കാമെന്നു വിചാരിച്ചിരുന്നു ചില കത്തുകളുടെ അടിസ്ഥാനത്തിൽ ഈ കുറിപ്പ് ഇവിടെ ചേർക്കുന്നു. അപ്പോക്രിഫാ എന്ന പദത്തിന്റെ അർത്ഥം ഒളിക്കപ്പെട്ട അല്ലെങ്കിൽ മറയ്ക്കപ്പെട്ട എന്നാണ്. പഴയനിയമത്തിലെ മിക്കവാറും എല്ലാ പുസ്തകങ്ങളോടും നിരക്കാത്ത പ്രതിപാദനങ്ങളും, ചിന്താഗതികളും ഉള്ളതുകൊണ്ടും, ശരിയായ ജ്ഞാനവും, വിവേകവും, ഗ്രഹണബോധവും ഉള്ളവർക്കു മാത്രം ഉപയോഗിക്കാൻ കൊള്ളാവുന്ന പുസ്തകങ്ങൾ ആയതുകൊണ്ടും സാധാരണക്കാരിൽ നിന്നും മാറ്റി സൂക്ഷിക്കേണ്ട പുസ്തകങ്ങൾ എന്ന നിലയിൽ അപ്പോക്രിഫ എന്നു പേരു നൽകപ്പെട്ടു.

ഇതിൽപെട്ട 2 എസ്ഡ്രാസിൽ ഇപ്രകാരം കാണുന്നു.

"വിശുദ്ധ പുസ്തകങ്ങൾ എഴുതുവാൻ എസ്രായ്ക്ക് നിർദ്ദേശം കിട്ടി. അതനുസരിച്ച് 94 എണ്ണം എസ്രാ എഴുതി. ആദ്യം നീ എഴുതിയ പുസ്തകങ്ങൾ, നല്ലവനും, ദുഷ്ടനും ഒരുപോലെ വായിക്കുവാൻ പ്രസിദ്ധീകരിക്കുക. ബാക്കി 70 എണ്ണം നിങ്ങളിൽ ജ്ഞാനികൾ മാത്രം വായിച്ചറിയുവാൻ സൂക്ഷിച്ചു വെക്കുക..........ഞാൻ അതുപോലെ ചെയ്തു" (2 എസ്ഡ്രാസ് 14:44-48)

സഭാ പിതാക്കന്മാർ പലരും അപ്പോക്രിഫായിലെ ഉദ്ധരണികൾ ഉപയോഗിച്ചിട്ടുണ്ട്. ഈ ഗണത്തിൽ ഉൾപ്പെടുത്തേണ്ട പുസ്തകങ്ങളെക്കുറിച്ചും, അവയുടെ കാനോനിക പദവികളെക്കുറിച്ചും വിവിധ സഭകളിൽ വ്യത്യസ്ത അഭിപ്രായങ്ങളാണുള്ളത്. 1549 ലെ ട്രന്റ് കൗൺസിലിനു ശേഷമാണ് കത്തോലിക്കാസഭ പഴയ നിയമത്തിൽ മാലാഖിക്കുശേഷം തൂബീദ്–മക്കാബി പുസ്തകങ്ങളും കണക്കാക്കണമെന്ന് നിശ്ചയിച്ചത്. 1,2 എസ്ഡ്രാസ്, മനശെയുടെ പ്രാർത്ഥനയും കാനോനിക ഗണത്തിൽ ഇല്ല.

സുറിയാനി ഓർത്തഡോക്സ് സഭയിലെ ബാർ എബ്രായയുടെ കാനോനിൽ ഉൽപ്പത്തി–മക്കാബി പുസ്തകങ്ങൾ കാണുന്നു. പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളിൽ ഭൂരിപക്ഷവും അപ്പോക്രിഫാ അംഗീകരിച്ചിട്ടില്ല. ബി.സി. 2–ാം നൂറ്റാണ്ടു മുതൽ എ.ഡി. 1–ാം നൂറ്റാണ്ടുവരെ യഹൂദമതത്തിലും സാംസ്കാരത്തിലും ഉണ്ടായിട്ടുള്ള വിവധ ചിന്താഗതികളെക്കുറിച്ചും, അവരുടെ ആത്മീയതകളെക്കുറിച്ചും അറിയുവാൻ ഈ പുസ്തകങ്ങളെക്കുറിച്ചുള്ള പഠനം അത്യന്താപേക്ഷിതമാണ്. പഴയനിയമ–പുതിയനിയമ കാലങ്ങളെ യോജിപ്പിക്കുന്ന ഒരു കണ്ണികൂടിയാണ് ഈ പുസ്തക സഞ്ചയം.

ഇതിലെ പ്രധാന പുസ്തകങ്ങൾ

1, 2 എസ്ഡ്രാസ്, തൂബീദ്, ജൂഡിത്, ദാനിയേലിന്റെ അനുബന്ധം, സൂസന്നാ, ബേലും വ്യാളിയും, എസ്ഥേറിന്റെ അനുബന്ധം, ഗ്രീക്ക് ഭാഷയിലുള്ള വിവരണം), മനശെയുടെ പ്രാർത്ഥന, ബാറൂക്ക്, യെറമിയായുടെ ലേഖനം, ബാർ ആസീറെ, ശലോമോന്റെ ജ്ഞാനം. 1,2 മക്കാബിയർ എന്നിവയാണ്. ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളിൽ 3,4 മക്കാബിയർ, സങ്കീ. 151 എന്നീ 3 പുസ്തകങ്ങൾ കൂടി ഉപയോഗിക്കപ്പെടുന്നുണ്ട്.

(കൂടുതൽ വിവരങ്ങൾക്ക് വേദപുസ്തക ഭാഷ്യം, ദിവ്യബോധനം ഗ്രന്ഥാവലിയിലെ 3–ാം പുസ്തകം പ്രത്യാശാകിരണങ്ങൾ എന്നിവ നോക്കുക)

## പോസ്റ്റ് എസ്.എസ്. എൽ.സി. ഓറിയന്റേഷൻ പ്രോഗ്രാം

മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (എം.ജി.ഒ.സി.എസ്.എം.) ആഭിമുഖ്യത്തിൽ 14–ാമത് പോസ്റ്റ് എസ്.എസ്.എൽ.സി. ഓറിയന്റേഷൻ പ്രോഗ്രാം മെയ് മാസം 8–ാം തീയതി ബുധൻ മുതൽ 14–ാം തീയതി ചൊവ്വാ വരെ കോട്ടയം സ്റ്റുഡന്റ് സെന്ററിലെ മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ വച്ച് നടത്തുന്നതാണ്. പത്താംക്ലാസ് കഴിഞ്ഞ പ്ലസ്ടു പഠനത്തിന് കാത്തിരിക്കുന്ന വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്ക് മാർഗ്ഗദർശനം നൽകി അവരെ ഉത്തമമായ ഉന്നത വിദ്യാഭ്യാസത്തിന് ഒരുക്കുകയാണ് ഈ പ്രോഗ്രാമിന്റെ ലക്ഷ്യം. വേദശാസ്ത്രജ്ഞർ വിദ്യാഭ്യാസ വിദഗ്ധർ, സി.ബി.എസ്.ഇ., ഐ.സി.എസ്.ഇ. സ്റ്റേറ്റ് സിലബസ് എന്നിവയിൽ പരിചയ സമ്പന്നരായ അദ്ധ്യാപകരാണ് ക്യാമ്പ് നയിക്കുന്നത്. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം, കൗമാരപ്രായക്കാരുടെ മനശ്ശാസ്ത്രം, വ്യക്തിത്വ വികസനം, ഗ്രൂപ്പ്/സിലബസ് തെരഞ്ഞെടുക്കൽ, പ്ലസ്ടു വിഷയങ്ങൾക്ക് ആമുഖം എന്നീ വിഷയങ്ങൾ കൈകാര്യം ചെയ്യും. പെൺകുട്ടികൾക്ക് കന്യാസ്ത്രീകളുടെ മേൽനോട്ടത്തിൽ പ്രത്യേക താമസസൗകര്യം. അപേക്ഷാഫോറങ്ങൾക്ക് – ജേക്കബ് സഖറിയാ, കോ–ഓർഡിനേറ്റർ, പി.ബി. നമ്പർ– 610, എം.ജി.ഒ.സി.എസ്.എം., കോട്ടയം എന്ന വിലാസത്തിൽ എഴുതുക ഗുഡ്ഷെപ്പേർഡ് ജൂനിയർ കോളജ് പ്രിൻസിപ്പൽ പ്രൊഫ. പി.സി.ഏലിയാസ് ഡയറക്ടറാണ്. ആദ്യം അപേക്ഷിക്കുന്ന 60 പേർക്കാണ് പ്രവേശനം.

# സൺഡേസ്ക്കൂൾ വാർത്തകൾ

**1. ഒ.വി.ബി.എസ്.:-** പുതുക്കിയ പാഠപദ്ധതി അനുസരിച്ചാണ് ഈ വർഷത്തെ ഒ.വി.ബി.എസ്. ക്ലാസ്സുകൾ നടക്കുന്നത്. കഴിഞ്ഞ പത്തു വർഷത്തിലധികമായി ഉപയോഗിച്ചുകൊണ്ടിരുന്ന പാഠ്യവിഷയങ്ങൾക്കു മാറ്റം വരുത്തിയിട്ടുണ്ട്. ബൈബിളിനെ സംബന്ധിച്ച് കൂടുതൽ പ്രാധാന്യം നൽകിയും, ആധുനിക സാമൂഹ്യ പ്രശ്നങ്ങളെ കണക്കിലെടുത്തും, എക്യുമെനിക്കൽ വീക്ഷണം വികസിപ്പിക്കുവാൻ ശ്രദ്ധയൂന്നിയുമാണ് പാഠങ്ങൾ സജ്ജമാക്കിയ വിഷയങ്ങൾ അതതു പ്രായക്കാരുടെ അറിവിനും നിലവാരത്തിനുമനുസരിച്ച് ചേർത്തിട്ടുണ്ട്. മൂല്യച്യുതി സമൂഹത്തിൽ എമ്പാടും നടന്നുകൊണ്ടിരിക്കുമ്പോൾ കുട്ടികളെ സന്മാർഗ്ഗബോധത്തിലും, ശിക്ഷണത്തിലും വരുത്തേണ്ടത് അത്യന്താപേക്ഷിതമാണ്. ഇലക്ട്രോണിക്ക് മാധ്യമങ്ങളുടെ സ്വാധീനം വളരെ വർദ്ധിച്ചിട്ടുണ്ട്. നിയന്ത്രണമോ കർശന നിയമങ്ങളോ ഇല്ലാത്ത ഭവനങ്ങളിലെ കുട്ടികൾ തെറ്റിപ്പോകുമെന്നതിനു സംശയമില്ല. നിഷേധികളും ദുശ്ശീലങ്ങൾക്കടിമകളുമായി പല കുഞ്ഞുങ്ങളും തീരുന്നത് ഭവനങ്ങളിലെ പിഴവുകൾ കൊണ്ടാണ്. കുഞ്ഞുങ്ങളുമായി സമയം ചെലവിടുന്നതിനോ അവരുടെ പ്രശ്നങ്ങൾ സഹാനുഭൂതിയോടെ കൈകാര്യം ചെയ്യുന്നതിനോ സമയമില്ലാതെ മാതാപിതാക്കൾ ജീവിത സമരത്തിൽ നെട്ടോട്ടമാണ്.

സൺഡേസ്ക്കൂളിനും ഒ.വി.ബി.എസ്സിനും ഒരു പരിധി വരെ മാത്രമേ കുഞ്ഞുങ്ങളെ സഹായിക്കാൻ കഴിയൂ. ആ സഹായം കൂടി നിഷേധിക്കപ്പെട്ടാൽ ഭാവി ഭയാനകമായിരിക്കും ഇടവകയുടെ വീക്ഷണത്തിലും മാറ്റമുണ്ടാവണം. പെരുനാളിനും ആഘോഷങ്ങൾക്കും പണം ധൂർത്തടിക്കുന്ന പ്രവണത പല ഇടവകകളിലും നിലവിലുണ്ട്. എന്നാൽ സൺഡേസ്ക്കൂൾ ഒ.വി.ബി.എസ്.- എന്നിവയ്ക്ക് ഏറെ പിശുക്ക് കാണിക്കുകയും ചെയ്യും.

ഇപ്പോൾ മിക്ക ഇടവകകളിലും സൺഡേസ്ക്കൂൾ രാവിലെ, കുർബ്ബാനയ്ക്കുശേഷമായി നടത്തപ്പെടുന്നു. ചുരുക്കം പള്ളികളിൽ ഒരു ലഘുഭക്ഷണം നൽകിയ ശേഷം സൺഡേസ്ക്കൂൾ ആരംഭിക്കുന്നു. ശരാശരി ഒരു വർഷം 30 ഞായറാഴ്ചകളിൽ അധികം സൺഡേസ്ക്കൂൾ ഉണ്ടാവുകയില്ല. ആ ദിവസങ്ങളിലേക്ക് താല്പര്യപ്പെട്ടാൽ ലഘുഭക്ഷണം ക്രമീകരിക്കാവുന്നതേയുള്ളു. ഓരോ ദിവസവും സ്പോൺസർ ചെയ്യാൻ തന്നെ പലരും മുമ്പോട്ടു വരാതിരിക്കില്ല.

**2. സൺഡേസ്ക്കൂൾ കൽക്കട്ടാ ഭദ്രാസനത്തിൽ:-** ഭൂമിശാസ്ത്രപരമായി നോക്കുമ്പോൾ അഞ്ചു സംസ്ഥാനങ്ങളിൽ അധികമായി വ്യാപിച്ചു കിടക്കുന്നതാണ് കൽക്കട്ട ഭദ്രാസനം. അവിടുത്തെ സൺഡേസ്ക്കൂൾ സുസംഘടിതമാക്കുന്നതിനുള്ള പ്രതിബന്ധം ഈ വിസ്തൃതി തന്നെയാണ്. എങ്കിലും ഇപ്പോൾ അതിന് ഒരു പോം വഴി കണ്ട് പ്രവർത്തനങ്ങൾ കാര്യക്ഷമവും ക്രമീകൃതവും ആക്കിയിരിക്കുന്നു. മെത്രാപ്പോലീത്താ കഴിഞ്ഞ നവംബറിൽ അയച്ച ജനറൽ കല്പനയിൽ നിന്ന്:

ഭദ്രാസനത്തിലെ സൺഡേസ്ക്കൂളുകൾ കൂടുതൽ ക്രമീകൃതമായും ഫലപ്രദമായും നടത്തുന്നതിന് താഴെപ്പറയുന്ന ക്രമീകരണങ്ങൾ ചെയ്തിരിക്കുന്നു.

a) ഭദ്രാസന തലത്തിലെ സൺഡേസ്ക്കൂൾ ഡയറക്ടറായി, ഇൻഡോർ ഇടവകാംഗവും എൽ.ഐ.സി. യിൽ ഉയർന്ന ഉദ്യോഗത്തിൽ ഇരിക്കുന്ന ആളുമായ ശ്രീ. കെ.സി. ഈപ്പനെ നിയമിച്ചിരിക്കുന്നു.

b) വിസ്തൃതമായ ഭദ്രാസനത്തിലെ സൺഡേസ്ക്കൂളുകളെ മൂന്നു സോണുകളായി തിരിച്ചിരിക്കുന്നു-കൽക്കട്ട, റായ്പ്പൂർ, ഭോപ്പാൽ എന്നിവയാണ്. മേൽപ്പറഞ്ഞ മൂന്നു സ്ഥലങ്ങളിലെ സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്റർമാർ അവർ ഉൾപ്പെടുന്ന മേഖലകളിലെ ഓർഗനൈസേഴ്സ് ആയിരിക്കും. വർഷത്തിൽ ഒരു പ്രാവശ്യം മേഖലാ സമ്മേളനം നടത്തണം.

പുതുതായി നിയമിക്കപ്പെട്ട ഡയറക്ടർ ഒന്നിലധികം മേഖലാ സമ്മേളനം വിളിച്ചുകൂട്ടി, പ്രവർത്തനങ്ങൾക്കു രൂപരേഖ നൽകുകയും സംഘടനാപരമായ കാര്യങ്ങൾക്കു ശ്രദ്ധനൽകുകയും ചെയ്യുകയുണ്ടായി.

ഇതോടുകൂടി കേരളത്തിനു വെളിയിലുള്ള ഭദ്രാസനങ്ങളിലെ പ്രവർത്തനങ്ങൾ ഊർജ്ജിതമാക്കപ്പെട്ടിട്ടുണ്ട്.

### 3) അമേരിക്കൻ ഭദ്രാസനത്തിലെ സൺഡേസ്ക്കൂൾ

വിസ്തൃതമായ അമേരിക്കൻ ഭദ്രാസനത്തെ നാലു മേഖലകളായി വിഭജിച്ച് പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കിയിരിക്കുന്നു. ദീർഘമായ ചരിത്രമൊന്നും സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന് ഇവിടെ അവകാശപ്പെടാനില്ലെങ്കിലും ഇപ്പോൾ 54 സൺഡേസ്ക്കൂളുകളും 2500 വിദ്യാർത്ഥികളും 270 അദ്ധ്യാപകരും 11 ഇൻസ്പെക്ടർമാരും ഉണ്ട്. കഴിഞ്ഞ 22 വർഷങ്ങളായി വെരി. റവ. തോമസ് മുണ്ടുകുഴി കോറെപ്പിസ്ക്കോപ്പാ ഡയറക്ടറായി പ്രവർത്തിക്കുന്നു. ഫാദർ രാജു വർഗീസിന്റെ നേതൃത്വത്തിൽ ഒ.വി.ബി.എസ്സും സുശക്തമാണ്.

അമേരിക്കയിലെ സെക്കുലർ വിദ്യാഭ്യാസം നമ്മുടെ നാട്ടിലേതിൽ നിന്ന് പല കാര്യങ്ങളിലും വ്യത്യസ്തമാണ്. അതുകൊണ്ട് സൺഡേസ്ക്കൂൾ പാഠപദ്ധതിയും, പരിശീലന പരിപാടിയും അവിടുത്തെ രീതിക്കനുസരണമായി രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. അതനുസരിച്ച് ഫാദർ കെ.കെ. കുറിയാക്കോസ്, ഡോ. അലക്സ് തോമസ് എന്നിവരുടെ ചുമതലയിൽ പ്രത്യേക പാഠപദ്ധതി ആവിഷ്ക്കരിക്കുകയും അതിനുയോജിച്ച പാഠപുസ്തകങ്ങൾ രചിക്കപ്പെടുകയും ചെയ്തു. അവയ്ക്ക് അനുയോജ്യമായ വർക്ക് ബുക്കുകൾ തയ്യാറാക്കുന്ന ശ്രമം നടന്നുകൊണ്ടിരിക്കുന്നു.

അഞ്ചു മുതലുള്ള ക്ലാസ്സുകളിൽ കേന്ദ്രതലത്തിൽ നടത്തപ്പെടുന്ന പൊതുവായ പരീക്ഷകളാണ്. പത്താം ക്ലാസ്സു പാസ്സാകുന്നവർക്ക് ഡിപ്ലോമ നൽകുന്നു. (ഇവിടെ S.S.F.C. സർട്ടിഫിക്കറ്റു നൽകുന്നതിനു തുല്ല്യമായി). പന്ത്രണ്ടാം ക്ലാസ്സു പാസ്സാകുന്നവർക്ക് പ്രത്യേകം സർട്ടിഫിക്കറ്റു നൽകുന്നു. ഓരോ യൂണിറ്റിലും, ഡിസ്ട്രിക്ട് തലത്തിലും, സംഗീതം, കഥപറച്ചിൽ, പ്രസംഗം മുതലായവയ്ക്ക് മത്സരങ്ങൾ നടത്തുന്നു. മത്സരങ്ങൾ നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ ബ്രോംക്സിലുള്ള ജോർജ്ജ് സാമുവൽ ചുമതല

പ്പെട്ടു നിർവഹിക്കുന്നു. ഏറ്റവും നല്ല അദ്ധ്യാപകരെ വർഷം തോറും സൺഡേസ്ക്കൂൾ ടീച്ചർ ഓഫ് ദി ഇയർ - പ്രഖ്യാപിച്ച് ആദരിക്കുന്നു.

വർഷം തോറും "ടാലന്റ് ഷോ" (Talent Show) നടത്തി വിദ്യാർത്ഥികളുടെ കലാവാസന പ്രോത്സാഹിപ്പിക്കുന്നു. കഴിഞ്ഞ പ്രാവശ്യം ന്യൂയോർക്കിൽ വച്ചു നടന്ന ഈ പരിപാടിയിൽ 23 സൺഡേസ്ക്കൂളുകളിൽ നിന്നായി 390 വിദ്യാർത്ഥികൾ പങ്കെടുത്തു എന്നു പറയുമ്പോൾ ഇതിന്റെ സ്വാധീനം എത്ര വിപുലമാണെന്നു വ്യക്തമാകും. ലോംഗ് ഐലന്റ് സെന്തോമസ് ഇടവകയിലെ ചാക്കോ കോയിക്കലേത്ത് ഈ പരിപാടിയുടെ കോ-ഓർഡിനേറ്റർ ആയി പ്രവർത്തിക്കുന്നു.

വർഷം തോറും പ്രസിദ്ധീകരിക്കുന്ന സൺഡേസ്ക്കൂൾ ഡയറക്ടറി ഈ ഭദ്രാസനത്തിന്റെ പ്രത്യേകതയാണ്. എല്ലാ സ്ക്കൂളുകളുടെയും പ്രവർത്തകരുടെയും ഫോൺ, പ്രധാന അറിയിപ്പുകൾ, വരവു ചെലവു കണക്കുകൾ എന്നിവ ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. എല്ലാ സൺഡേസ്കൂളുകൾക്കും ഒരു ലൈബ്രറി ഉണ്ടായിരിക്കുക എന്ന ലക്ഷ്യം പ്രാവർത്തികമാക്കി തുടങ്ങിയിട്ടുണ്ട്.

ഫെബ്രുവരിയിലെ ഒരു ഞായറാഴ്ച സൺഡേസ്ക്കൂൾ ദിനമായി ആചരിക്കുന്നു. അന്നു പ്രത്യേകമായ പ്രാർത്ഥനകളും പബ്ലിക്ക് മീറ്റിങ്ങുകളും മറ്റും നടത്തി സൺഡേസ്ക്കൂൾ പ്രവർത്തനങ്ങളെപ്പറ്റി ബോധവൽക്കരിക്കുന്നു. ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ പ്രോത്സാഹനങ്ങളും നേതൃത്വവും പ്രവർത്തനങ്ങൾക്ക് ഊർജ്ജം പകരുന്നു. ●

## ബസ്ക്യാമ്മാ അസ്സോസിയേഷന് പുതിയ ഭാരവാഹികൾ



മലങ്കര ഓർത്തഡോക്സ് ബസ്ക്യാമ്മ അസ്സോസിയേഷന്റെ ജനറൽ സെക്രട്ടറിയായി ചേപ്പാട്, ഊടത്തിൽ എലിസബേത്ത് തോമസ് നിയമിതയായി. വൈദിക സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. ഒ. തോമസ്സിന്റെ സഹധർമ്മിണിയാണ്.

വൈസ് പ്രസിഡന്റുമാരായി ഫാ. ജോർജ്ജ് മാത്യു(കുമ്പഴ) മേരിക്കുട്ടി മാത്യു(കോന്നി) എന്നിവരും ജോയിന്റ് സെക്രട്ടറിയായി കൊച്ചുമറിയാമ്മ ജോണും (പുതുപ്പള്ളി) ട്രഷററായി കൊച്ചന്നാമ്മ മത്തായി (മാവേലിക്കര)യും തെരഞ്ഞെടുക്കപ്പെട്ടു. വേദിക സംഘം പ്രസിഡന്റ് അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായാണ് ഈ സംഘടനയുടെയും പ്രസിഡന്റ്. സംഘടനയുടെ വാർഷിക സമ്മേളനം മെയ് 14,15 തീയതികളിലായി പരുമല സെമിനാരിയിൽ നടത്തപ്പെടുന്നതാണ്.

## റാങ്ക് നേടി



വാകത്താനം:- ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസിയേഷൻ അഖില മലങ്കര തലത്തിൽ നടത്തിയ പത്താം ക്ലാസ്സ് പരീക്ഷയിൽ ഒന്നാം റാങ്കു നേടിയ ജെയിൻ സൂസൻ തോമസ്. വാകത്താനം എം.ഡി. സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി.

# ബൈബിൾ പദപ്രശ്നം XII

## വലത്തോട്ട്

1. സഭയുടെ പൊതുവായ ആൾ എന്നർത്ഥം വരുന്ന നാമം. (4)

4. കുറേനായുടെ ഇപ്പോഴത്തെ പേര് (3)

6. സ്വരൂപവും, മേലെഴുത്തും അറിയേണ്ടതിന് യേശു ആവശ്യപ്പെട്ട നാണയം. (3)

7. ഇടിച്ചു നിരത്താൻ ഉപയോഗിക്കുന്ന 'ബുൾഡോസ്സറിന്' യെഹസ്ക്കേൽ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന പേര്. (4)

8. നീതി സൂര്യൻ തന്റെ ചിറകിൻ നിഴലിൽ രോഗശാന്തിയോടെ ഉദിക്കും എന്ന പ്രവചനം നടത്തിയ പ്രവാചകൻ. (3)

9. പേർഷ്യാ രാജ്യത്തിന്റെ കാവൽ ദൂതൻ ദാനിയേലിനോട് എതിർത്തപ്പോൾ സഹായത്തിനു വന്ന ദൈവദൂതൻ. (4)

10. കൂദാശയ്ക്കു രഹസ്യം എന്നർത്ഥം വരുന്ന പദം (2)

12. യേശുവിനു പകരം വിട്ടയയ്ക്കപ്പെട്ട തടവുകാരൻ (4)

14. നസ്രാണികളുടെ കുലഗുരു (6)

16. പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ ഉപദേശങ്ങൾ എന്ന തലവാചകത്തോടു കൂടിയ ഒരു ഗ്രീക്കു പുസ്തകം (3)

17. "പിതാക്കന്മാരിൽ മുമ്പൻ എന്നർത്ഥം വരുന്ന നാമം. (6)

18. പഴയനിയമത്തിൽ ഏറ്റവും മദ്ധ്യത്തിലുള്ള പുസ്തകം (7)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | 2 | 3 | | 5 | | | |
| | | 4 | | 7 | | | |
| | | | 12 | | | | 11 |
| | 8 | | | 9 | | | |
| 6 | 19 | 10 | | | 16 | | |
| | 13 | 14 | | | | | |
| 15 | | 17 | | | | | |
| | 18 | | | | | | |

## താഴോട്ട്

1. മലങ്കര ഓർത്തഡോക്സ് സഭാദിനം (6)

2. സഭാ കലണ്ടർ പ്രകാരം ജൂലൈ മാസത്തിനു പറയുന്ന പേര് (3)

3. രാത്രി നമസ്ക്കാരത്തിന്റെ സുറിയാനി പേര് (3)

7. യരുശലേം 70 വർഷം നിർജ്ജനമായി കിടക്കുമെന്ന് പ്രവചിച്ചതാര് (4)

8. ശിംശോന്റെ പിതാവ് (3)

10. ഗ്രീക്കു ഭാഷയിൽ വി. പൗലോസ് എഴുതിയ ഒരു ലേഖനം? (2)

11. കീശിന്റെ മകൻ. (2)

13. കർത്താവിനെ കാണുന്നതിനു വേണ്ടി ജീവിച്ചിരുന്ന പ്രവാചകി. (2)

15. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ പെടാത്തത്? (2)

19. ജലപ്രളയത്തെ അതിജീവിച്ച ധീരനായകൻ (2)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോർജി പി. മാത്യു
പാലനിൽക്കുന്നതിൽ
കല്ലിശ്ശേരി പി.ഒ.
ചെങ്ങന്നൂർ 689124

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-5-2002

## പദപ്രശ്നം X (ശരിയുത്തരം)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 മാ | 3 ലാ | ഖി | 2 യെ | 4 ഹ | സ് | ക്കേ | ൽ |
| നു | മേ | 6 ശൗ | ഹോ | വ്വാ | 5 സ | ക്കാ | 8 യി |
| ഷ്യ | ക്ക് | ൽ | 7 യാ | ക്കോ | ബ് | 13 ശ | ശ് |
| ൻ | 9 യോ | 12 നാ | ക്കീം | 14 ആ | ദാം | ലോ | മാ |
| 10 നോ | ഹ | ഥാ | 15 ദാ | വീ | ദ് | മോ | യേ |
| 11 ഹ | ന്നാ | ൻ | വീ | 17 ഏ | ലി | ൻ | ൽ |
| ന്നാ | ൻ | 16 ഗാ | ദ് | 18 മ | ല | ങ്ക | ക്ക |
| 19 മ | ഹ | തി | യാം | ബാ | ബി | ലോ | ൺ |

### സമ്മാനം നേടിയവർ

1) ശാന്തമ്മ വർഗീസ്, തലവടി
2) മേരിക്കുട്ടി കുറിയാക്കോസ്, മുംബൈ
3) ജോഷി ബി. ജോൺ, മണപ്പള്ളി

4) ജിൻസി ജോർജ്ജ്, ആവണീശ്വരം; 5) സാറാമ്മ തമ്പി, കോയമ്പത്തൂർ; 6) പി.സി. മത്തായിക്കുട്ടി, ബിലാസ്പൂർ; 7) റേച്ചൽ മാത്യു, ഉല്ലാസ് നഗർ; 8) ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ; 9) എ.ടി. മറിയാമ്മ, കാസർകോഡ്; 10) സാബു ജോർജ്ജ്, ആലുവ; 11) മേഴ്സി ചാക്കോ, ബിലാസ്പൂർ; 12) പൊന്നമ്മ വർഗീസ്, ചെന്നൈ; 13) കൊച്ചുമോൾ, ചെങ്ങമനാട്; 14) ലിസി പ്രസാദ, മോഹാലി; 15) അനു ജോർജ്ജ്, ചെല്ലംകോട്; 16) പി.എം. അന്ത്രയോസ്, കുരോപ്പട; 17) സി.പി. തോമസ്, കരിമ്പ; 18) ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 19) അന്നമ്മ നൈനാൻ, മാവേലിക്കര; 20) എ.ജെ. വർഗീസ്, ഹൈദ്രബാദ്; 21) മേരിയമ്മ സൈമൺ, വകയാർ; 22) ഡെയ്സി മാത്യു, നിരണം; 23) ജിബി എൽസാ മാത്യു, തോലശ്ശേരി; 24) ശോശാമ്മ ജോർജ്ജ്, കൊൽക്കത്ത; 25) അന്നമ്മ ജേക്കബ്, പത്തനംതിട്ട; 26) തോമസ് ടി. ജെ., ന്യൂഡൽഹി; 27) ഏലിയാമ്മ മാത്യു, മാവേലിക്കര; 28) ലിനി ഡാനിയേൽ, ചെന്നൈ; 29) ജോൺസി ജോർജ്ജ്, ആവണീശ്വരം; 30) ലിസി തങ്കച്ചൻ, കുന്നിക്കോട്; 31) റോജൻ വി. ജോയി, മൈലപ്ര; 32) വിനി വി. ജോൺ, കൊടുമൺ; 33) ജോജി സി. തടിയൂർ; 34) റേച്ചൽ അലക്സാണ്ടർ, ചമ്പി; 35) ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 36) ബിനു എസ്. ജോർജ്ജ്, ചെന്നൈ; 37) ഏലിയാമ്മ ഫിലിപ്പ്, ഡൽഹി; 38) ദീപു അലക്സ് ഫിലിപ്പ്, വള്ളംകുളം; 39) റാണി കുരുവിള, ഫരീദാബാദ്; 40) എലിസബേത്ത് ചെറിയാൻ, കടപ്ര; 41) ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 42) ലീനാ ഷാജി, ചെങ്ങമനാട്; 43) മറിയാമ്മ ജോഷ്വ, മുണ്ടുകോട്ടയ്ക്കൽ; 44) റേച്ചൽ സാമുവേൽ, ഉല്ലാസ് നഗർ; 45) ജോമോൾ ജോസ്, കോട്ടയം; 46) ശേബാ ഡെന്നീസ്, സിംഗപ്പൂർ; 47) അനീഷ് വി. മാത്യു, ചെന്നൈ; 48) ബ്ലസ്സൻ ജി. ബാബു, ചെന്നൈ; 49) ലൂസ് അലക്സാണ്ടർ, ചെന്നൈ; 50) ലില്ലി വർഗീസ്, പഴതോട്ടം; 51) അന്നാമ്മ മത്തായി, ആലുവ; 52) അന്നാമ്മ ചാക്കോ, വടക്കൻഞ്ചേരി; 53) ലിസി വർഗീസ്, തിരുവല്ല; 54) മേബി മറിയ എം.എ., മണികണ്ഠേശ്വരം; 55) ജോസ് സാമുവേൽ, മേട്ടുപ്പാളയം; 56) കെ.സി. എലിസബേത്ത്, കൊച്ചി; 57) ഷാരോൺ കുരിയൻ, ചെന്നൈ; 58) ടി.എം. തോമസ്, നിരണം; 59) അബ്രഹാം കെ. ചേറു, പോർക്കുളം; 60) കെ. ജെസഫ്, കലയപുരം; 61) സൂസൻ ജോർജ്, ചെങ്ങമനാട്; 62) എ. കെ. വർഗീസ് , മാവേലിക്കര; 63) കെ.ജെ. വർഗീസ്, ഇടപ്പാവൂർ; 64) റഞ്ചിനി റെജി, കളമശ്ശേരി; 65) ഓമന രാജൻ, ഹൈദ്രബാദ്; 66) മോളി മാത്യു, നാരങ്ങാനം; 67) ലീനാ ഫിലിപ്പ്, കൂടൽ; 68) പി.എസ്. ഫീലിപ്പോസ്; അരിപ്പറമ്പ്; 69) ഷിജി കെ. ജോർജ്ജ്, കുരിപ്പള്ളി; 70) അന്നാമ്മ ബേബിക്കുട്ടി, നിരണം; 71) ജസ്റ്റി വർഗീസ്, ഇൻഡോർ; 72) ഷൈനി തോമസ്, ഇൻഡോർ; 73) റെജിമോൾ രാജു, കൂടൽ; 74) മേരി ഈപ്പൻ, ഷോലാപ്പൂർ; 75) ശോശാമ്മ ഏബ്രഹാം, ബിലാസ്പൂർ; 76) ബിജോയ് ഇ.വി. തൃശ്ശൂർ; 77) സാറാമ്മ സാമുവേൽ, പത്തനംതിട്ട; 78) ആൻസി ഏബ്രഹാം, ഡൽഹി; 79) സാറാമ്മ തോമസ്, ന്യൂഡൽഹി.




# മലങ്കരസഭ വാർത്തകൾ

## ശതാബ്ദി ആഘോഷം

**ഷാർജ:** സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക, ഷാർജ, പ. പരുമലതിരുമേനിയുടെ ചരമ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി വിവിധ കർമ്മ പദ്ധതികളും ആത്മീയ നവോത്ഥാന പദ്ധതികളും നടത്തി വരുന്നു. 2001 നവം. 2-ന് മത സാമൂഹിക സാംസ്ക്കാരിക നേതാക്കളുടെ സാന്നിദ്ധ്യത്തിൽ ഉത്ഘാടന സമ്മേളനം നടത്തുകയുണ്ടായി. ഇടവക 2003-ൽ അതിന്റെ സിൽവർ ജൂബിലി ആഘോഷിക്കുകയാണ്. അതിന്റെ ഭാഗമായി ഡൽഹി ഭദ്രാസനത്തിന്റെ കീഴിലുള്ള ശാന്തിഗ്രാം പ്രോജക്ടിന്റെ ഭാഗമായ ശാന്തി സദൻ 25 ലക്ഷം രൂപ മുടക്കി പണികഴിപ്പിച്ചു വരുന്നു. രണ്ടാമത്തെ പ്രൊജക്ട് ആയ ഭവനദാന പദ്ധതിയിൽ 7 ഭവനത്തിന്റെ പണി പൂർത്തീകരിച്ചു എല്ലാ ഭദ്രാസനത്തിനും അർഹത ലഭിക്കത്തക്കവിധം 16 ഭവനത്തിന്റെ നിർമ്മാണം കൂടി ആരംഭിച്ചു കഴിഞ്ഞു. ശതാബ്ദി ആഘോഷം കൂടി കണക്കിലെടുത്ത്, ജൂബിലി വർഷത്തിൽ 100 തയ്യൽ മെഷീൻ സ്വയം തൊഴിൽ കണ്ടെത്തുന്നതിനായി നിർദ്ധനരായ വ്യക്തികൾക്ക് നൽകുന്നതാണ്. പ. പരുമലതിരുമേനിയുടെ ചിത്രം ഒരു വശത്തും മറുവശത്ത് കുരിശും മുദ്രണം ചെയ്ത സ്വർണ്ണ പതക്കം മെയ് മാസം ആദ്യവാരത്തിൽ പ. ഗീവർഗീസ് സഹദായുടെ പെരുനാൾ ദിവസം ഇടവക ഇറക്കുന്നതാണ്. റവ. ഫാ. ജോൺ ഡാനിയേൽ, പെരങ്ങനാട് വികാരിയും കൺവീനർ ആയി കെ.ജി. നൈനാനും ട്രഷറാർ ആയി എം.ജി. വർഗീസും പ്രവർത്തിക്കുന്നു.

## വൈദികസംഘം

**മുംബൈ:-** മുംബൈ ഭദ്രാസനത്തിലെ വൈദികരുടെ യോഗം ഫെബ്രു. 27-ാം തീയതി വാഷി അരമനയിൽ വച്ച് ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. യോഗത്തിൽ ഫാ. ഡോ. എം.എസ്. ജോൺ ധ്യാനം നയിച്ചു. മുംബൈ, പൂന, ഗുജറാത്ത് എന്നീ റീജനുകളിൽ നിന്നായി 40 ൽ പരം വൈദികർ സംബന്ധിച്ചു. ഡോക്ടറേറ്റ് ലഭിച്ച പരി. കാതോലിക്കാബാവായെയും ഫാ. എം.എസ്. ജോണിനെയും യോഗം അനുമോദിച്ചു. വൈദിക സംഘം സെക്രട്ടറി ഫാ. എം.എസ്. ജോയി സ്വാഗതവും ഫാ. കോശി പ്ലാമൂട്ടിൽ നന്ദിയും പറഞ്ഞു.

## പ്രവേശനം ആരംഭിക്കുന്നു

**കോട്ടാരക്കര:-** ചെങ്ങമനാട് ബേത്‌ലഹേം ആശ്രമത്തിന്റെ ചുമതലയിൽ നടത്തപ്പെടുന്ന ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാലഭവനിൽ അടുത്ത സ്ക്കൂൾ വർഷത്തിൽ ഏതാനും ആൺകുട്ടികളെ പ്രവേശിപ്പിക്കുന്നതാണ്. അഞ്ചാം ക്ലാസ്സ് മുതൽ പഠിക്കുന്നവരായ നിർദ്ധനരും സൽസ്വഭാവികളും പഠിക്കുവാൻ താല്പര്യമുള്ളവരുമായ ആൺകുട്ടികൾ നിർദ്ദിഷ്ട ഫാറത്തിൽ അപേക്ഷിക്കണം. പൂരിപ്പിച്ച ഫാറങ്ങൾ ഏപ്രിൽ മുപ്പതിന് മുമ്പ് ബാലഭവനിൽ കിട്ടിയിരിക്കണം.

## ഒന്നാം റാങ്ക് കരസ്ഥമാക്കി



പോപ്പ് ജോൺ പോൾ II ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സ്റ്റഡീസ് ഓൺ മാര്യേജ് ആന്റ് ഫാമിലിയുടെ ഏഷ്യൻ സെഷനായ ചങ്ങനാശ്ശേരി ഇരുത്തിയിലെ കാനാ ഇൻസ്റ്റിറ്റ്യൂട്ടിൽ പഠിച്ച് റോമിലെ ലാറ്ററൻ യൂണിവേഴ്സിറ്റിയിൽ നിന്ന് ഫാമിലി സ്റ്റഡീസിൽ എം.എ. ഡിഗ്രി ഡിസ്റ്റിംഗ്ഷനോടുകൂടി പാസ്സായി ഒന്നാം റാങ്കു കരസ്ഥമാക്കിയ ഫാദർ ജോർജ്ജ് പനയ്ക്കാമറ്റം. മലങ്കര ഓർത്തഡോക്സ് സഭയിലെ നിരണം ഭദ്രാസന വൈദികനായ ഫാദർ ജോർജ്ജ് ഇപ്പോൾ വളഞ്ഞവട്ടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയായി സേവനം അനുഷ്ഠിക്കുന്നു.

## വിജയികൾ



അഖിലമലങ്കരാടിസ്ഥാനത്തിൽ 7-ാം ക്ലാസ്സിൽ നിന്ന് രണ്ടാം സ്ഥാനം നേടിയ ഡിൻസി രാജു (Dinsy Raju) നസറേത്ത് സൺഡേസ്ക്കൂൾ കടമ്പനാട്, കൊല്ലം.

സൗത്ത് സോൺ സൺഡേസ്ക്കൂൾ സബ് ജൂനിയർ വിഭാഗം പ്രസംഗമത്സരത്തിന് രണ്ടാം സ്ഥാനവും അഖില മലങ്കര ബാല സമാജം കലാമത്സരത്തിൽ സബ്ജൂണിയർ വിഭാഗം പ്രസംഗമത്സരത്തിന് ഒന്നാം സ്ഥാനവും കരസ്ഥമാക്കിയ സിനോ പി. സാബു (Sino P. Sabu) ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഉമയാറ്റുകര വലിയപള്ളിയിലെ തൈമറവുങ്കര സൺഡേസ്ക്കൂൾ വിദ്യാർത്ഥിയാണ്.



ഓർത്തഡോക്സ് ക്രിസ്ത്യൻ ബാലസംഗമം അഖില മലങ്കര കലാമത്സരങ്ങളിൽ (സീനിയർ) പ്രസംഗത്തിന് ഒന്നാം സ്ഥാനം ലഭിച്ച വിവേക് വർഗീസ് (കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ)

ഓർത്തഡോക്സ് ക്രിസ്ത്യൻ ബാലസമാജം അഖില മലങ്കര കലാമത്സരങ്ങളിൽ സീനിയർ ക്വിസിനു രണ്ടാം സ്ഥാനം ലഭിച്ച സാജു തോമസ് സ്റ്റീഫൻ (കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ)



ഓർത്തഡോക്സ് ക്രിസ്ത്യൻ ബാലസമാജം അഖില മലങ്കര കലാമത്സരങ്ങളിൽ ക്വിസിനു 2-ഉം സംഗീതത്തിനു 3-ഉം സ്ഥാനം ലഭിച്ചു ദിപ് ജോൺ ഡാനിയേൽ (കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ)

# മലങ്കരസഭ വാർത്തകൾ




## മലാഡ് പള്ളിക്കു കല്ലിട്ടു


പ. ബാവാതിരുമേനി പുതിയ പള്ളി പണി[illegible] വാഴ്ത്തി പള്ളി ട്രസ്റ്റി മി. പി.സി. ചെ[illegible]

പുതുക്കി പണിയുന്ന മലാഡ് സെന്റ് തോമസ് പള്ളിക്ക് ശിലാസ്ഥാപനം നടത്തി. പ. ബാവാതിരുമേനി വാഴ്ത്തിയ കല്ല് ഗീവർഗീസ് മാർ കൂറിലോസ് പ്രാർത്ഥന നടത്തി സ്ഥാപിച്ചു. വികാരി ഫാ. ജോഷ്വാജോണും ഇടവക ജനങ്ങളും ക്ഷണിക്കപ്പെട്ട അതിഥികളും സംബന്ധിച്ചു.

## സുവർണ്ണജൂബിലി



കൽക്കട്ട ഭദ്രാസനത്തിൽ ജബൽപ്പൂർ സെ. ജോർജ്ജ് ഓർത്തഡോക്സ് ചർച്ചിന്റെ ഗോൾഡൻ ജൂബിലി 2002 മെയ് 3-4-5-എന്നീ തീയതികളിൽ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ്, മുംബൈ ഭദ്രാസനത്തിന്റെ ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരുടെ സാന്നിധ്യത്തിൽ ആഘോഷിക്കുന്നതാണ്. ഇതിന്റെ നടത്തിപ്പിനായി റ്റി.എസ്. വർഗീസ് ജനറൽ കൺവീനർ ആയി പല കമ്മറ്റികൾ രൂപീകരിച്ചു.

1952 എപ്രിൽ 6-ന് ബഹുമാനപ്പെട്ട കെ.കെ. പുന്നൂസ് അച്ചൻ (H.G. Stephanos Mar Theodosius) വി. കുർബ്ബാന അർപ്പിച്ച് ഇടവകയുടെ തുടക്കം കുറിച്ചു. തിരുമേനി ബാഹ്യ കേരള സേവനം തുടങ്ങിയിട്ട് 50 വർഷം പിന്നിട്ടു. ജൂബിലി വർഷമായ 2002 ഫെബ്രുവരി 10-ാം തീയതി ഇടവക മെത്രാപ്പോലീത്ത വി. കുർബ്ബാന അർപ്പിക്കുകയും Parish Directory യുടെ ഒരു പ്രതി ഇടവകയുടെ ആരംഭകാല അംഗങ്ങളിൽ ഒരാളായ കെ.ജെ. സഖറിയായ്ക്ക് നൽകികൊണ്ട് തിരുമേനി പ്രകാശനം ചെയ്യുകയും ചെയ്തു. ശ്രീ. കുര്യൻ ജേക്കബ് സ്വാഗതവും ഇടവക വികാരി റവ. ഫാ. ഏബ്രഹാം പി. ജോർജ്ജ് (പാറമ്പുഴ) നന്ദിയും രേഖപ്പെടുത്തി.

## ഫിലിപ്പോസ് മാർ യൗസേബിയോസിന് സപ്തതി സ്മാരകം

**കോന്നി:-** തുമ്പമൺ ഭദ്രാസനാധിപൻ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് അരുവാപ്പുലം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക സപ്തതി സ്മാരകം നിർമ്മിച്ചു. ഇതിന്റെ കൂദാശ മാർച്ച് 24 നു ഉച്ചയ്ക്ക് 2 മണിക്ക് ഫിലിപ്പോസ് മാർ യൗസേബിയോസസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. തുടർന്നു നടന്ന പൊതു സമ്മേളനം കേരള തൊഴിൽ വകുപ്പുമന്ത്രി ബാബു ദിവാകരൻ ഉദ്ഘാടനം ചെയ്തു. നിസ്വാർത്ഥ സേവനത്തിന്റെ പ്രതീകമായ യൗസേബിയോസ് തിരുമേനിയോടുള്ള ആദരവിന്റെയും കടപ്പാടിന്റെയും പ്രതീകമാണ് അരുവാപ്പുലം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക നിർമ്മിച്ച മെത്രാപ്പോലീത്തൻ ഫിലിപ്പോസ് മാർ യൗസേബിയോസ് സപ്തതി സ്മാരക ഓഡിറ്റോറിയം എന്നു മന്ത്രി പറഞ്ഞു. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ സപ്തതി പ്രമാണിച്ച് ഒരു ഇടവക നടത്തുന്ന ആദ്യത്തെ സംരംഭമാണ് ഈ ഓഡിറ്റോറിയം എന്ന് വിജ്ഞാപ്തി പ്രസംഗത്തിൽ ഡോ. റ്റി.എ. ജോർജ്ജ് പറഞ്ഞു.

## ആദ്യ കുമ്പസാരവും പ്രതിഷ്ഠാ ശുശ്രൂഷയും

എണ്ണക്കാട്:- ചെങ്ങന്നൂർ മെത്രാസനത്തിൽ പെട്ട എണ്ണക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ ഈ വർഷം 12 വയസ്സ് പൂർത്തിയായ കുട്ടികളുടെ ആദ്യ കുമ്പസാരവും പ്രതിഷ്ഠാ ശുശ്രൂഷയും 2002 ജനുവരി മാസം 20-ാം തീയതി ഞായറാഴ്ച പള്ളി വികാരി ഫാ. ജോസ് പെരുമാൾ മണലിൽ അച്ചന്റെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

## അവധിക്കാല ബൈബിൾ ക്ലാസ്സ്

മധ്യവേനൽ അവധിക്കാലത്ത് മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ വച്ച് എല്ലാ വർഷവും നടത്തിവരുന്ന ബൈബിൾ ക്ലാസിന്റെ 48-ാമത് സമ്മേളനം 2002 മെയ് 13 മുതൽ 25 വരെ നടത്തുന്നതാണ്. സഭയിലെ പ്രഗത്ഭരായ പണ്ഡിതന്മാർ നേതൃത്വം നൽകുന്ന ക്ലാസ്സുകളിൽ സംബന്ധിച്ച് വിശുദ്ധ വേദപുസ്തകം, വിശ്വാസാചാരങ്ങൾ, ആത്മീയ ദർശനം എന്നിവയിൽ പരിശീലനം നേടുവാൻ ആഗ്രഹിക്കുന്ന യുവതീയുവാക്കളെ മിഷൻ കേന്ദ്രത്തിലേക്ക് സ്വാഗതം ചെയ്യുന്നു. ആദ്യം രജിസ്റ്റർ ചെയ്യുന്ന നൂറു പേർക്ക് മാത്രമേ പ്രവേശനം ലഭിക്കുകയുള്ളൂ. രജിസ്റ്റർ ചെയ്യാൻ ആഗ്രഹിക്കുന്നവർ പ്രിൻസിപ്പാൾ, സെന്റ് പോൾസ് എം.റ്റി.സി., മാവേലിക്കര-3 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## കേസ്സു പിൻവലിച്ചു

മലാഡ് പള്ളി വികാരിയും സെന്റ് മേരീസ് സ്കൂൾ പ്രിൻസിപ്പലുമായ ഫാ. ജോഷ്വാ ജോണിനെതിരെ, സ്കൂൾ വിദ്യാർത്ഥിയെ മർദ്ദിച്ചു എന്ന പേരിൽ കൊടുത്തിരുന്ന കേസ്സ് വാദികൾ പിൻവലിച്ചു. കേസിനാസ്പദമായ സംഭവം സത്യസന്ധമല്ലെന്നും സ്കൂളിന്റെ സൽപ്പേരിനെ തകർക്കുവാൻ ബോധപൂർവ്വം കെട്ടിച്ചമച്ചതാണെന്നും അന്നു തന്നെ മാധ്യമങ്ങൾ റിപ്പോർട്ടു ചെയ്തിരുന്നു.

# സമരത്തിന്റെ ബാക്കിപത്രങ്ങൾ

ഫാ. റ്റി. എ. ഇടയാടി

കുംഭച്ചൂടിനെ വെല്ലുന്ന ചൂടായി നിന്നിരുന്ന അദ്ധ്യാപക ഗവൺമെന്റ് ജീവനക്കാരുടെ സമരം ആറിത്തണുത്തു. ഒരുമാസം മാധ്യമങ്ങൾക്കാഘോഷം! പ്രതിപക്ഷത്തിന് പ്രസ്താവനായുദ്ധം! ഒക്കെക്കഴിഞ്ഞ് ലാഭനഷ്ടങ്ങൾ കൂട്ടിയും കിഴിച്ചും നോക്കിയാൽ ആർക്കാണ് നേട്ടം?

സമരത്തിന്റെ ആദ്യദിനങ്ങളിൽ നന്നായി പ്രതികരിച്ച സാധാരണജനങ്ങളും ഇൻഫാം പ്രവർത്തകരും തുടർന്ന് നിസ്സംഗരായി.

### ചില തിരിച്ചറിവുകൾ

1) സാധാരണ ജനങ്ങൾ എല്ലാത്തിനോടും നിസ്സംഗരാണ്. അന്നന്നത്തെ അപ്പത്തിനുവേണ്ടിയുള്ള അധ്വാനത്തിൽ സമൂഹത്തെ ബാധിക്കുന്ന പ്രശ്നങ്ങൾ അവരെ അലട്ടാറില്ല.

2) ദാരിദ്ര്യത്തിനും സമ്പന്നതയ്ക്കുമിടയിൽ - മദ്ധ്യവർഗ്ഗം-ശക്തമാണ്. പക്ഷേ തങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങളെ അവർ എതിർക്കാറില്ല. ഏറ്റുമുട്ടലുകളെ ഒഴിവാക്കി വഴിമാറിപ്പോകുന്ന പ്രവണതകളാണ് കണ്ടുവരുന്നത്.

3) ഇത്തരം സമരങ്ങൾ തങ്ങളെ ബാധിക്കുകയില്ലെന്ന് ഉപരിവർഗ്ഗം കരുതുന്നു. അവരുടെ ചുറ്റുപാടുകൾ വിദ്യാഭ്യാസം ഒക്കെ സാമ്പത്തിക സുരക്ഷിതത്വത്തിന്റെ മതിൽക്കെട്ടിനുള്ളിലാണ്.

4) സുസ്ഥിരമെന്നു കരുതിയിരുന്ന ഗവൺമെന്റ് ജോലിയും അസ്ഥിരമെന്നു തെളിഞ്ഞു. ഫലം വൈറ്റ്കോളർ തേടിയുള്ള പാച്ചിലുകൾ കുറയും.

5) ആനുകൂല്യങ്ങൾ ഔദാര്യങ്ങളാണെന്നും ഉടമസ്ഥനെപ്പോൾ വേണമെങ്കിലും തിരച്ചെടുക്കാമെന്നും ഒരു പാഠം.

### മനസിലാകാത്തത്

1) കേരളത്തിലെ കർഷകർ കുറെ വർഷങ്ങളായി പാറപ്പുറത്തെ ഉണക്കത്തൊണ്ടുപോലെ വളഞ്ഞു കുത്തി. കടക്കെണിയും ഭാരിച്ച ജീവിതച്ചിലവും അവനെ ആത്മഹത്യയിലേക്കു വലിച്ചിഴച്ചു. കർഷകന്റെ പ്രശ്നങ്ങളിൽ ഗുണപരമായ എന്തെങ്കിലും തീരുമാനം ഇതുവരെ ഉണ്ടായിട്ടുണ്ടോ?



2) 'അൺഎക്കണോമിക് സ്ക്കൂളുകൾ നിർത്തലാക്കും.' - എന്നുമുതലാണ് സ്ക്കൂളുകൾ എക്കണോമിക് ആയിരുന്നത്. സ്ക്കൂളുകൾ സ്ഥാപിച്ചത് ഗവൺമെന്റിന് വരുമാനമുണ്ടാക്കാനായിരുന്നോ?

### ചില തമാശക്കാഴ്ചകൾ

#### രംഗം ഒന്ന്

സഭയുടെ മാനേജ്മെന്റിലുള്ള ഒരു ഹൈസ്ക്കൂൾ അങ്കണം. കുട്ടികളൊഴിഞ്ഞ വരാന്തകളിൽ ഒന്നുരണ്ട് അറ്റന്റർമാർ നിൽപ്പുണ്ട്. അൽപ്പം കഴിഞ്ഞപ്പോൾ അറുപതു കിലോമീറ്റർ സ്പീഡിൽ ഓടുന്ന അറ്റന്റർമാർ അവർക്കു പുറകിലായി കരിയോയിൽ ടിന്നുമായി അദ്ധ്യാപകനദ്ധ്യാപിക നേതാക്കൾ അരക്കിലോമീറ്റർ ഓട്ടത്തിനുടൊവിൽ അറ്റന്റർമാർക്ക് വിജയം.

*ഫ്ളാഷ് ബാക്ക്: ഈ അദ്ധ്യാപകരെ തെരഞ്ഞെടുക്കുന്നതിന്റെ മാനദണ്ഡങ്ങളിൽ ചിലത്-വികാരിയച്ചന്റെ സ്വഭാവ സർട്ടിഫിക്കറ്റ്, എഴുത്ത് + ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശക്കത്ത് + സൺഡേസ്ക്കൂൾ പത്താംക്ലാസ്സ് പാസ്സായതിന്റെ സർട്ടിഫിക്കറ്റ് + ആദ്ധ്യാത്മീക സംഘടനയിലെ സജീവ പ്രവർത്തനം +........... etc. ഇനി ഒരു സർട്ടിഫിക്കറ്റുകൂടി ആവശ്യപ്പെട്ടാൽ വേണ്ടില്ല. കരിയോയിൽ പ്രയോഗം, നായ്ക്കുരണപ്പൊടി വിതറൽ, വസ്ത്രാക്ഷേപം, ദണ്ഡനമുറകൾ..... ഇവയിലേതിന്റെയെങ്കിലും ബാച്ചിലർ സർട്ടിഫിക്കറ്റ് / മാസ്റ്റർ ഡിഗ്രി!*

#### രംഗം രണ്ട്

സഭയിലെ ഒരു ഹയർസെക്കണ്ടറി സ്ക്കൂൾ. 'കരിങ്കാലി' കളായ അദ്ധ്യാപകർ തുടർച്ചയായി ഒപ്പിടുകയും സ്ക്കൂളിൽ വന്നു സൂത്രത്തിൽ പഠിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഒരു ഉച്ച സമയം ഉച്ചയൂണിന് പൊതിച്ചോറുകളഴിച്ച് നാട്ടുവർത്തമാനം കൂട്ടി ഊണു തുടങ്ങി. അല്പം കഴിഞ്ഞില്ല. ഇതാ വരുന്നു. കല്ല്, വടി, പൂഴിമണ്ണ്, തീർന്നില്ല കുറുവടികളുമായി സമരാനുകൂലികൾ. അദ്ധ്യാപികമാർ ഭൂരിപക്ഷമുള്ള ടീച്ചേഴ്സ് റൂമിൽനിന്നും പ്രാണരക്ഷാർത്ഥം പായുന്ന വന്ദ്യ ഗുരുജനങ്ങൾ.

#### രംഗം മൂന്ന്

സഭയിലെ സുപ്രസിദ്ധമായ ഒരു കൺവൻഷന് സുപ്രസിദ്ധ പ്രസംഗകനായ വൈദീകൻ സുവിശേഷ പ്രസംഗത്തിനിടയിൽ സമരത്തെ എതിർത്തുകൊണ്ട് സംസാരിച്ചു. തിരികെ വീട്ടിൽ എത്തിയപ്പോൾ തുടരെ ഫോൺവിളികൾ '.........ഇടത്തുനിന്നാണ് വിളിക്കുന്നത് ഞാനും ഒരു ഓർത്തഡോക്സുകാരനാണ് ഇന്നത്തെ അച്ചന്റെ പ്രസംഗം കേട്ടു........ #?*###...... (എഴുത്തുഭാഷയല്ല) ശേഷം ചിന്ത്യം.

*കുമ്പസാരം:- അന്തോണിച്ചാ ഭേഷ് .. സമ്മതിച്ചിരിക്കുന്നു. ഭരിക്കാനറിയില്ലായെന്ന് എല്ലാവരും പറഞ്ഞപ്പോൾ ഏനുമതു വിശ്വസിച്ചു. ശക്തരായ 'രണ്ടു പ്രതിപക്ഷ' ത്തോട് ഏറ്റുമുട്ടി നേടിയ വിജയം തുടർന്നും പാവങ്ങളുടെ അവകാശങ്ങളിൽ കടന്നുകയറാനുള്ള ലൈസൻസായി കരുതരുതേ...*

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറ്) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, **M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2001
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JACOB KURIAN. RS. 5/-